# THE CHURCH WEEKLY

വാല്യം 15 | 1961 ഡിസംബർ 10 | ലക്കം 48


### THOUGHT FOR THE WEEK

To obey is better than sacrifice and to hearken than the fat of rams.

Prophet Samuel.

### താളുകൾ മറിക്കുമ്പോൾ



### ഈ ആഴ്ചയിൽ

ഡിസംബർ 10 യൂഹാനോൻ മാംദാനയുടെ ജനനം.. മാർ ബഹനാം സഹദായുടെ സഹോദരി സാറായും; മാബുഗിലെ മാർ പീലക്സിനോസ്.

17 ഉറഹായുടെ മാർ റാബുലെ; മാർ ബസേലിയോസ് കാതോലിക്കാ (വാകത്താനം)

18 മാർത്തോമ്മാശ്ലീഹാ കുന്തമേററതിന്റെ ഓർമ്മ

20 മാർ ഇഗ്നാത്തിയോസ് നൂറോനോ

21 മാർത്തോമ്മാശ്ലീഹായുടെ മരണം

# സ്ത്രീധനനിരോധനവും മാർത്തോമ്മാ സഭയിലെ നിർദ്ദേശവും

സ്ത്രീധനനിരോധന നിയമം സംബന്ധിച്ച് മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമേനി പള്ളികൾക്കയച്ച ഒരു കല്പന ഞങ്ങൾ അന്യത്ര പ്രസിദ്ധം ചെയ്തിരിക്കുന്നതിലേക്ക് വായനക്കാരുടെ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളുന്നു. ഈ കല്പന ഡൽഹിയിൽ വച്ച് നടന്ന സഭകളുടെ ലോകസഭാ കൗൺസിൽ സമ്മേളനത്തിൽ വിമർശനവിഷയമായി. ഒരു മാർത്തോമ്മാ സഭാംഗവും ബാംഗ്ലൂരിലെ ഒരു അഭിഭാഷകനുമായ ശ്രീ ഇ. വി. മാത്യു ആണ് ഈ കല്പന ഇൻഡ്യൻ നിയമത്തെ മറികടക്കാനുള്ള തന്ത്രമായി ചിത്രീകരിച്ചത്. ഒരു മതേതര രാഷ്ട്രമായ ഇൻഡ്യയിലെ ഭരണാധികാരികൾ നല്ല കാര്യങ്ങൾ ചെയ്യുവാൻ ഉദ്യമിക്കുമ്പോൾ, കേരളത്തിലെ സഭ അതിനു വിലങ്ങുതടിയായി നിൽക്കുന്നതിനെയും, പരിവർത്തന വിമുഖരുടെ വക്താക്കളായി സഭയുടെ അധിപന്മാർ പ്രവർത്തിക്കുന്നതിനേയും ശ്രീ. മാത്യു അധിക്ഷേപിച്ചു. ഇടവകറെക്കാർഡുകളിൽ സ്ത്രീധനകണക്കുകൾ ചേർക്കണ്ടായെന്നും അതേസമയം സ്ത്രീധനം സംബന്ധിച്ച പള്ളിവർത്തമാനങ്ങൾ കൊടുക്കണമെന്നുമുള്ള നിർദ്ദേശം ഒരുവക തന്ത്രമായിട്ടാണ് ശ്രീ. മാത്യു വിമർശിച്ചത്. Social Conscience സാമൂഹ്യമനസ്സാക്ഷിക്ക് വെളിച്ചവും, മാതൃകയും കാട്ടേണ്ട ക്രൈസ്തവസഭ "ഡൗറി" നിയമകാര്യത്തിൽ പരാജയപ്പെട്ടതായിട്ടാണ് ഒരു അഭിഭാഷകൻകൂടിയായ ശ്രീ. മാത്യുവിന്റെ വിലാപം. സ്വന്തം സഭയുടെ അധിപന്റെ നേർക്കു, സാമൂഹ്യമനസ്സാക്ഷിയെപ്പററി ഇത്രയധികം ഉൽക്കണ്ഠ തോന്നാനുള്ള പ്രാപ്തിയും സ്വാതന്ത്ര്യവും ബോദ്ധ്യവും നൽകിയ സഭയുടെ നേർക്കു, ലോകസഭകളിലെ 1200-ൽ പരം പ്രതിനിധികൾ സന്നിഹിതരായിരുന്ന ഒരു മഹാസദസ്സിൽ വച്ച് ചെളിവാരിയെറിയുന്നതിനു മുമ്പ്, ഈ പ്രശ്നത്തെ സംബന്ധിച്ച്, അഭിഭാഷകനായ അദ്ദേഹം കൂടുതൽ ചിന്തിക്കേണ്ടതായിരുന്നു.

ഇൻഡ്യയിലെ അമേരിക്കൻ അംബാസഡർ മി. ഗാൽബ്രെയിത്ത് മൈസൂർ സർവകലാശാല നൽകിയ ഡോക്ടർ ബിരുദം സ്വീകരിച്ചുകൊണ്ട് ചെയ്ത അതിശ്രദ്ധേയമായ ഒരു പ്രസംഗമാണ് ഞങ്ങളുടെ സ്മരണയിൽ വരുന്നത്. ആ പ്രസംഗത്തിലെ വിശിഷ്ടമായ ഒരു ഭാഗം താഴെ ഉദ്ധരിക്കുന്നു.

"There is a lesson here on which I would like to dwell this morning. It is a singular feature of foreign policy that one's course becomes more unclear the more responsibility one assumes. The conduct of foreign policy is remarkably more easy in the abstract than in the concrete. During the last eight years it was my privilege and on occasion I now think my good fortune, to watch the foreign policy of the United States from the sidelines, In the last ten months my responsibilities in foreign affairs have rather increased. I am grieved to tell you that whereas a year ago, I was never in doubt as to what to do, the problems of late have been more puzzling. I notice also that I become rather more tolerant of imperfections and even of compromises when I am associated with them myself. Such is the effect of responsibility."

"ഞാൻ പഠിച്ച ഒരു പാഠത്തെപ്പററി ഇന്നു രാവിലെ ഇവിടെ പരാമർശിക്കുവാൻ ആഗ്രഹിക്കുന്നു. വിദേശ നയത്തിൻെറ ഒരു പ്രത്യേകതയാണ്, കൂടുതൽ ഉത്തരവാദിത്വങ്ങൾ ഭരമേൽക്കുന്തോറും എന്തു നയമാണ് സ്വീകരിക്കേണ്ടതെന്നുള്ളതിനെപ്പററിയുള്ള അവ്യക്തത വർദ്ധിക്കുന്നുവെന്നുള്ളതു്. വെറും ആശയപരമായി വിദേശ നയം കൈകാര്യം ചെയ്യുന്നതു്, ഒരു പ്രത്യേക സന്ദർഭത്തിൽ എന്തുചെയ്യണമെന്ന് തീരുമാനിക്കുന്നതിനേക്കാൾ വളരെ എളുപ്പമാണ്. കഴിഞ്ഞ എട്ടു കൊല്ലങ്ങളായി, അമേരിക്കയുടെ വിദേശനയത്തെപ്പററി കേവലം ഒരു വശത്തു മാറി നിന്നു് വീക്ഷിക്കുന്നതിനുള്ള സൗകര്യംലഭിച്ചതു്, ഒരു പദവിയായും ചിലപ്പോഴെല്ലാം ഒരു ഭാഗ്യമായും ഞാൻ കരുതുന്നു. കഴിഞ്ഞ പത്തുമാസങ്ങളിൽ (വിദേശവകുപ്പിൽ ഉദ്യോഗംവഹിക്കാൻതുടങ്ങിയതിനുശേഷം) വിദേശകാര്യങ്ങളിൽ എൻെറ ചുമതലകൾ വളരെ വർദ്ധിച്ചു. എന്നാൽ ഒരു കാര്യം സങ്കടത്തോടുകൂടി നിങ്ങളെ അറിയിക്കുവാനുണ്ടു്. ഒരു കൊല്ലം മുമ്പു് എന്താണ് ചെയ്യേണ്ടതെന്നുള്ളതിനെപ്പററി എനിക്കു യാതൊരു സംശയവുമുണ്ടായിരുന്നില്ല. എന്നാൽ ഇപ്പോഴാകട്ടെ എന്താണ് ചെയ്യേണ്ടതെന്നുള്ളതിനെപ്പററി ഞാൻ ഇതികർത്തവ്യതാ മൂഢനായിപ്പോകുന്നു. എൻെറ സ്വഭാവത്തിലും വലിയ മാററങ്ങൾ സംഭവിച്ചതായി ഞാൻ കാണുന്നു. അപൂർണ്ണതകളെപ്പററിയും പൂർണ്ണതയെക്കാൾ താണനിലവാരത്തിലുള്ള ചില ഒത്തുതീർപ്പുകളെപ്പററിയും അവയോടു ബന്ധപ്പെടുമ്പോൾ ഞാൻ കൂടുതൽ സഹിഷ്ണുത പ്രദർശിപ്പിക്കുന്നു. അതാണ് ഉത്തരവാദിത്വങ്ങൾ ഭരമേൽക്കുമ്പോൾ വരുന്ന ഒരു മാററം"

ഈ ഇതികർത്തവ്യതാമൂഢതയ്ക്കു പല വിജ്ഞാനപ്രദമായ ഉദാഹരണങ്ങളും അദ്ദേഹം നൽകി. സ്വയം നിർണ്ണയാവകാശം ഏതൊരു രാജ്യത്തിൻെറ കാര്യത്തിലും മാനിക്കപ്പെടേണ്ടതാണെന്നും സൈനികശക്തി ഉപയോഗിച്ചു ഇതര രാജ്യങ്ങളുടെ ആഭ്യന്തര കാര്യങ്ങളിൽ ഇടപെടരുതെന്നുമുള്ളതു് നല്ല തത്വങ്ങളാണ്. പക്ഷേ ആ തത്വങ്ങൾ അക്ഷരം പ്രതി സ്വീകരിച്ചാൽ കാട്ടാളഭരണം നടക്കുന്ന അയൽ രാജ്യത്തെ ഒരു സ്വേച്ഛാധിപതിയെ ഒരു ജനാധിപത്യ രാജ്യം അനുകൂലിക്കുന്നുവെന്ന കുററാരോപണത്തിനു വിധേയമാകും. എന്താണ് അങ്ങനെയുള്ള ഘട്ടങ്ങളിൽചെയ്യേണ്ടതെന്നുള്ളതു് ഒററ നോട്ടത്തിൽ തീരുമാനിക്കാവുന്ന കാര്യമല്ല. നിത്യമായ ധാർമ്മിക നിഷ്ഠകളുടെ കാര്യത്തിൽ പറയുന്നതുപോലെ സത്യമെന്നും കള്ളമെന്നും വേർതിരിച്ചു പെട്ടെന്നു തീരുമാനിച്ചു തള്ളാവുന്ന കാര്യങ്ങളല്ല വിദേശനയത്തിൽ ആവിർഭവിക്കുന്ന പ്രശ്നങ്ങൾ എന്നു് മി. ഗാൽബ്രെയിത് വിശദീകരിച്ചു.

ശ്രീ. ഇ. വി. മാത്യുവിനു്, ഡൗറി നിരോധനം സംബന്ധിച്ചു, മാത്തോമ്മാ മെത്രപ്പോലീത്താ തിരുമേനി പുറപ്പെടുവിച്ച കല്പനയെപ്പററി ഇങ്ങനെയൊരു വിമർശനം നടത്താൻ തോന്നിയതു് മി. ഗാൽബ്രെയിത്തിനു് ഒരു കൊല്ലം മുമ്പുണ്ടായിരുന്ന പരിതഃസ്ഥിതിയിൽ നിന്നുകൊണ്ടു് ഈ പ്രശ്നത്തെ വീക്ഷിച്ചതുകൊണ്ടാണ്. ചുമതലയൊന്നുമില്ല. നേരേ മറിച്ചാണ് മെത്രാപ്പോലീത്താ തിരുമേനിയുടെ നില. അദ്ദേഹത്തിനു സാമൂഹ്യമനസ്സാക്ഷിയെപ്പററി ബോധമില്ലെന്നോ, ഉത്തമമായ ആദർശങ്ങളെപ്പററി കരുതലില്ലെന്നോ ആരും ധരിച്ചിട്ടില്ല. ആദർശ സമ്പന്നനായ ഒരു ക്രൈസ്തവ പുരോഹിത ശ്രേഷ്ഠനായിട്ടാണദ്ദേഹം അറിയപ്പെടുന്നതു്. സാമൂഹ്യ പരിവത്തന വിമുഖനായും അദ്ദേഹം അറിയപ്പെട്ടിട്ടില്ല. പക്ഷേ ശ്രീ ഇ. വി. മാത്യു സഭാകാര്യങ്ങളിൽ അഭിമുഖീകരിക്കേണ്ടാത്ത പലപ്രശ്നങ്ങൾ തിരുമേനി അഭിമുഖീകരിക്കുന്നുണ്ടു്. "ഡൗറി" പ്രശ്നത്തിൽതിരുമേനിഅഭിമുഖീകരിച്ചപ്രശ്നങ്ങൾസഹിഷ്ണുതയോടും മററുള്ളവരുടെ നന്മയെപ്പററിയും ആദർശ നിഷ്ഠയെപ്പററിയുമുള്ള ആദരവോടും ചിന്തിച്ചിരുന്നെങ്കിൽ ശ്രീ. മാത്യുവിനും അദ്ദേഹത്തെപ്പോലെ ചിന്തിക്കുന്നവർക്കും മനസ്സിലാക്കാൻ വിഷമമുള്ളതല്ല. അവയിൽ ഏതാനും ചിലതു് താഴെ ഉദ്ധരിക്കാം.

ഇൻഡ്യാഗവർമെൻറു പാസ്സാക്കിയ ഡൗറി നിരോധന ബിൽ സുറിയാനി ക്രിസ്ത്യാനികളുടെ സ്ത്രീധന സമ്പ്രദായത്തെ ബാധിക്കയില്ലെന്നു് കേന്ദ്ര ഡെപ്യൂട്ടി മന്ത്രി ശ്രീ എ. എം. തോമസ് പ്രസ്താവിച്ചു. "ഡൗറി"യും, സ്ത്രീധനവും തമ്മിൽ നിർവചനത്തിൽ അടിസ്ഥാനപരമായ വ്യത്യാസമുണ്ടെന്നു് അദ്ദേഹം ചൂണ്ടിക്കാണിച്ചു. അദ്ദേഹം തന്നെയല്ല, പണ്ഡിതന്മാരും കാര്യവിവരമുള്ളവരുമായ പല പ്രമുഖ അഭിഭാഷകരും അതേ അഭിപ്രായം തന്നെ പുറപ്പെടുവിച്ചിട്ടുണ്ടു്. ശ്രീ.മാത്യുവിൻേറതിനോടു ഭിന്നമായ അഭിപ്രായമുള്ളവരെല്ലാം "മൂരാച്ചി"കളായി അദ്ദേഹം അവഗണിക്കുകയില്ലെങ്കിൽ ശ്രീ ടി. ജെ മാത്യു തെള്ളിയിൽ 'മലയാളമനോരമ'യിൽ പ്രസിദ്ധപ്പെടുത്തിയ വിദഗ്ദ്ധമായ ലേഖനപരമ്പരകളിലേക്കു അദ്ദേഹത്തിൻെറ ശ്രദ്ധയെ ക്ഷണിച്ചുകൊള്ളട്ടെ. അഭിഭാഷകരംഗത്തു്, വളരെയധികം പ്രശസ്തിയും വൈദഗ്ദ്ധ്യവും സമാർജ്ജിച്ചിട്ടുള്ള തെള്ളിയിൽ മാത്യു വക്കീലവറുകളുടെ അഭിപ്രായം കേവലം ഒരു പരിവർത്തനവിമുഖൻേറതായി അവഗണിക്കാനുള്ള അവിവേകം അദ്ദേഹം പ്രദർശിപ്പിക്കയില്ലെന്നു വിശ്വസിക്കുന്നു. ക്രിസ്തീയ മനസ്സാക്ഷിക്കോ, സാമൂഹ്യപ്രശ്നങ്ങളെ ക്രൈസ്തവമായ രീതിയിൽ സമീപിക്കാനുള്ള കഴിവിനോ, ശ്രീ ടി. ജെ. മാത്യു മററാരുടേയും പിന്നിലായിരിക്കുമെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. സുറിയാനി ക്രിസ്ത്യാനികളുടെ സ്ത്രീധനസമ്പ്രദായം ധാർമ്മികമോ ആദ്ധ്യാത്മികമോ ആയ ഒരടിസ്ഥാനമില്ലാത്ത കാര്യമാണെന്നുള്ള മട്ടിൽ കൈകാര്യം ചെയ്യുന്നവർ, ഇതര അഭിപ്രായ ഗതികളെയും വിനയപൂർവം മനസ്സിലാക്കാൻ ശ്രമിച്ചിരുന്നെങ്കിൽ, മഹാനായ ഒരു മെത്രാപ്പോലീത്താ തിരുമേനി സുചിന്തിതമായി പുറപ്പെടുവിച്ച ഒരു കല്പനയെ ഒരു നിയമത്തിൻെറ മറികടക്കൽ ശ്രമമായി ചിത്രീകരിക്കാൻ ധൈര്യപ്പെടുമായിരുന്നില്ല.

ഏതായാലും, ഇൻഡ്യൻനിയമം ക്രൈസ്തവരുടെ സ്ത്രീധനത്തെ ബാധിക്കയില്ലെന്നുള്ള സംശയം ഉന്നയിക്കപ്പെട്ടിരിക്കുന്ന നിലയ്ക്കു, സഭാംഗങ്ങൾ അതു കൊടുക്കുകയും വാങ്ങുകയും ചെയ്യും. പക്ഷേ, പള്ളിക്കു കൊടുക്കാനുള്ളതുമാത്രം കൊടുക്കാതിരിക്കാനുള്ള പ്രവണത പല സ്ഥലങ്ങളിൽ പ്രകടിപ്പിക്കപ്പെട്ടു. മെത്രാപ്പോലീത്താ തിരുമേനി ഈ അവസരത്തിൽ എന്തുചെയ്യണം? പള്ളിയിലെയും പട്ടക്കാരുടെയും ഒരു പ്രധാന വരുമാനച്ചനം സ്ത്രീധനത്തിലുള്ള പസാരമാണ്. പ

ട്ടുക്കാരുടെ വരുമാനങ്ങളെപ്പററി ചിന്തിക്കാൻ ചുമതലയുള്ള തിരുമേനിക്കു്, ഡൗറി നിയമം സംബന്ധിച്ചസംശയങ്ങൾക്കു നിവാരണമുണ്ടാകുന്നതുവരെയോ, ക്രൈസ്തവസ്ത്രീധനം നിരോധിക്കപ്പെട്ടുമെങ്കിൽ പുതിയ ധനാഗമമാർഗ്ഗങ്ങളെപ്പററി നിശ്ചയിച്ചു നടപ്പിലാക്കുന്നതുവരെയോ, പട്ടക്കാരോടു പട്ടിണി കിടന്നുകൊള്ളുന്നതിനു് പറയാൻ സാധ്യമല്ലല്ലൊ. വിഷമകരമായ ഒരു പരിതഃസ്ഥിതിയിൽ തിരുമേനി പുറപ്പെടുവിച്ച ഒരു കല്പനയാണതു്.

സ്ത്രീധനം കൊടുക്കണോ വേണ്ടയോ എന്നുള്ളതു മറെറാരു പ്രശ്നമാണു്. ശ്രീ. മാത്യൂവിൻെറ അഭിപ്രായം ഒരുപക്ഷേ, തിരുമേനിക്കുമുണ്ടെന്നുവരാം. എന്നാൽ നിലവിലിരിക്കുന്ന വരുമാന സമ്പ്രദായത്തെപ്പെട്ടെന്നു തകിടംമറിക്കത്തക്ക ഒരു സന്ദർഭം ഉണ്ടായതായി തിരുമേനിക്കും തിരുമേനിയെ ഉപദേശിച്ചമററുഭരണച്ചുമതലയുള്ളവർക്കും തോന്നിയില്ല. തെള്ളിവക്കീലവർകൾ ചൂണ്ടിക്കാണിച്ചതുപോലെ സ്വന്തം കുഞ്ഞുങ്ങൾക്കു ധനം വീതിച്ചു കൊടുക്കുന്നതിനെ "ഡൗറി" നിരോധന നിയമം ബാധിക്കുന്നില്ലെന്നു് കേന്ദ്ര നിയമമന്ത്രി തന്നെ പാർലമെൻറിൽ പ്രസ്താവിച്ചതാണു്. മക്കളോടു വാൽസല്യമുള്ള എല്ലാ മാതാപിതാക്കളും തങ്ങളുടെ സ്വത്തു ധൂർത്തടിക്കാതെ മക്കളുടെ ക്ഷേമാർത്ഥം കൊടുക്കും. അങ്ങനെ കൊടുക്കുന്നതിനു സുറിയാനിസഭയിലെ വിവേകമുള്ള പൂർവികന്മാർ കണ്ടുപിടിച്ച ഒരു സന്ദർഭമാണു് വിവാഹം. പെൺമക്കൾ സ്വന്തം കുടുംബം വിട്ടു് ഭർത്താവിൻെറ കുടുംബാംഗമായി ചെല്ലുമ്പോൾ അവർ വെറുംകൈയായും അവകാശമില്ലാത്തവളായും ചെല്ലരുതെന്നു് അവർ തീരുമാനിച്ചു. പെൺമക്കൾ കുടുംബം വിട്ടു് പോകുമ്പോൾ അവരുടെ ഭാഗവും കൊടുത്തുവിടാൻ അവർ തീരുമാനിച്ചു. ഈ സമ്പ്രദായത്തിൽ പല ന്യൂനതകളും വന്നേക്കാം. ബോധിക്കുന്ന പെണ്ണിനെ കെട്ടാൻ സ്ത്രീധനം ഒരു തടസ്സമായി നിൽക്കുന്നതുകൊണ്ടു്, പ്രേമത്തിൻെറ വിശിഷ്ടനിലവാരത്തിൽ അല്ല വിവാഹം നടക്കുന്നതെന്നാണു് ഒരാക്ഷേപം. സ്ത്രീധന ലേലം നടക്കുന്നുണ്ടെന്നാണു് മറെറാരു പരാതി. സ്ത്രീധനം കൊടുക്കാൻ നിവൃത്തിയില്ലാത്തവരുടെ പെൺമക്കൾ വിവാഹം ചെയ്യാതെ നിന്നുപോകുന്നുവെന്നു് മറെറാരു ദൂഷ്യവും ആരോപിക്കപ്പെടുന്നുണ്ടു്. പക്ഷേ, ഈ ദൂഷ്യങ്ങൾ പരിഹരിക്കേണ്ടവയെന്നല്ലാതെ, അപ്പൻ മക്കൾക്കു അവകാശം കൊടുത്തു വിടുന്ന അടിസ്ഥാനപരമായ സ്ത്രീധനനിർവചനത്തെ, ഏതു ധാർമ്മിക ദൃഷ്ട്യാ വീക്ഷിച്ചാലും തെററാണെന്നു പറയാൻ കഴിയുന്നില്ല. ഏതായാലും, ശ്രീ. ഇ. വി. മാത്യുവിനു തോന്നിയതരത്തിൽ ഏകപക്ഷീയമായ ഒരു തീരുമാനമെടുക്കാൻ പല വശങ്ങൾ ആലോചിക്കാൻ ചുമതലയുള്ള തിരുമേനിക്കു കഴിയുന്നതല്ലല്ലോ.

സ്ത്രീധന സമ്പ്രദായംനിറുത്തുകയാണു് വേണ്ടതെങ്കിൽ മാതാപിതാക്കൾ വിൽപത്രം എഴുതി മക്കൾക്കു കൊടുക്കുന്ന തുകകൾ ക്ലിപ്തപ്പെടുത്തണമെന്നു് തിരുമേനിയുടെ കല്പനയിൽ നിർദ്ദേശിച്ചിരിക്കുന്നു. അതുതന്നെ ഒരു തെളിവാണു്, നിയമത്തെ മറികടക്കാൻ തിരുമേനിക്കുദ്ദേശമില്ലെന്നതിനു്. നിയമത്തെപ്പററി അധികൃതമായും, വിദഗ്ധമായുമുള്ള അഭിപ്രായ പ്രകടനങ്ങൾ നടക്കുന്നയവസരത്തിൽ തിരുമേനി സ്വീകരിച്ചതിനേക്കാൾ വിവേകപൂർവമായ ഒരു നില അംഗീകരിക്കാൻ സാദ്ധ്യമല്ല. പള്ളിയിൽ ചെല്ലുമ്പോൾ സ്ത്രീധനം ഇല്ലെന്നു പറയുകയും, വാസ്തവത്തിൽ കൊടുക്കുകയും ചെയ്യുന്ന ഉദാഹരണങ്ങളും തിരുമേനിയുടെ ശ്രദ്ധയിൽ പെട്ടിരിക്കണം.

ഈ ലേഖനം ഇത്രയും ദീർഘിപ്പിച്ചുപോയതിനാൽ ഉപസംഹരിക്കുന്നു. വേറേയും പലതും പറയുവാനുണ്ടു്. ഏകപക്ഷീയമായ നിരീക്ഷണത്തിനും, അപക്വമായ വീക്ഷണഗതിക്കും ശ്രീ. ഇ. വി. മാത്യു ഇദം പ്രഥമമായിട്ടല്ല ഒരുദാഹരണം നൽകുന്നതെന്നു ഞങ്ങൾ ഓർത്തുപോകുകയാണു്. കേരളത്തിലെ ജനങ്ങൾ കമ്യൂണിസ്റ്റു ഭരണകാലത്തെ മർദ്ദനങ്ങൾക്കു വിധേയമായി നെടുവീർപ്പിട്ടുകൊണ്ടു് വിമോചനസമരം നടത്തി. അന്നു അദ്ദേഹം ഇവിടെയുള്ള പരിതഃസ്ഥിതികൾ ഒന്നും അറിയാതെ, ഇവിടത്തെ ക്രൈസ്തവ നേതാക്കന്മാരെ അപലപിച്ചുകൊണ്ടു് ബാംഗ്ലൂരിൽനിന്നു പുറപ്പെട്ട ഒരു പ്രസ്താവനയിൽ ഒപ്പുവെച്ചു കമ്യൂണിസ്റ്റധികാരികൾക്കും, അവരുടെ പത്രങ്ങൾക്കും ആഹ്ലാദം നൽകിയ ആ പ്രസ്താവനയെപ്പററി അദ്ദേഹം ഇപ്പോഴെങ്കിലും പശ്ചാത്തപിക്കുന്നുണ്ടോ എന്നു നിശ്ചയമില്ല. സഭകളുടെ ലോകകൗൺസിൽ സമ്മേളനത്തിലും നിരുത്തരവാദപരമായ ഒരു പ്രസ്താവനയ്ക്കു് അദ്ദേഹം സന്നദ്ധമായതിൽ ഞങ്ങൾ ഖേദിക്കുന്നു. അദ്ദേഹം അഭിലഷിക്കുന്ന സാമൂഹ്യമനഃസാക്ഷിയുടെ പ്രചോദനത്തിനു് ഏററവും മാതൃകാപരമായ ഒരു പ്രശ്നമല്ല സ്ത്രീധന നിരോധനം. അദ്ദേഹത്തെപ്പോലെയോ, അതിൽ കവിഞ്ഞോ, ക്രൈസ്തവ മനഃസാക്ഷിക്കു പ്രാധാന്യം നൽകുന്നവർക്കു, വിഭിന്നമായ ഒരു അഭിപ്രായം അതിനെപ്പററിയുണ്ടു്. അദ്ദേഹം ധരിക്കുന്നതിൽ കൂടുതൽ സങ്കീർണ്ണമാണു് അതിൻെറ പശ്ചാത്തലം.

---

# സഭകളുടെ അഖിലലോകകൗൺസിൽ സമ്മേളനം സമാപിച്ചു

യുദ്ധം ഒഴിവാക്കുന്നതിനും ലോകത്തിൽ സമാധാനം സ്ഥാപിക്കുന്നതിനും രചനാത്മകമായ നടപടികൾ അവലംബിക്കണമെന്നു് എല്ലാ ഗവണ്മെൻറുകളോടും ജനങ്ങളോടും അഭ്യർത്ഥിച്ചുകൊണ്ടു്, സഭകളുടെ അഖിലലോകകൗൺസിലിൻെറ മൂന്നാമത്തു സമ്മേളനം ഡിസം. 5-ാം തീയതി സമാപിച്ചിരിക്കുന്നു.

60 രാഷ്ട്രങ്ങളിലായി 40 കോടിയിൽപരം റോമേതര ക്രിസ്ത്യാനികളെ പ്രതിനിധാനംചെയ്യുന്ന കൗൺസിൽ യുദ്ധസമാധാനങ്ങൾ, സാമൂഹ്യപരിഷ്ക്കാരം, സഭാഐക്യം, വർഗ്ഗീയത, ജനസംഖ്യാവർദ്ധന തുടങ്ങിയ അടിയന്തിരപ്രമേയങ്ങളെപ്പററിയുള്ള പ്രമേയങ്ങൾ അംഗീകരിക്കുകയുണ്ടായി. അംഗോളയിലെ മർദ്ദനനടപടികൾക്കു പോർട്ടുഗലിനെ സെൻഷർ ചെയ്തുകൊണ്ടും മനുഷ്യരാശിയുടെ പേരിൽ സ്വാതന്ത്ര്യത്തിനു വേണ്ടിയുള്ള ആഫ്റിക്കക്കാരുടെ ആഗ്രഹങ്ങൾ ആദരിക്കണമെന്നു് ഉൽബോധിപ്പിച്ചുകൊണ്ടും സമ്മേളനം പ്രമേയങ്ങൾ പാസ്സാ

(ശേഷം 11-ാം പേജിൽ)

# ക്രിസ്തുവിൻെറ സഹസ്രാബ്ദ വാഴ്ച*

പി. ററി. തോമസ് ബി. ഡി., മാങ്ങാനം

വേദപുസ്തകത്തിൻെറ വെളിച്ചത്തിൽ സഹസ്രാബ്ദ വാദത്തെ വിലയിരുത്തുകയാണ് "ക്രിസ്തുവിൻെറ വാഴ്ച"യെന്നപുസ്തകത്തിൽ കൂടി ഡോ: ബ്രൌൺ ചെയ്യുന്നത്. സഹസ്രാബ്ദ വാദത്തെ, പ്രത്യേകിച്ച് ഈ കഴിഞ്ഞ ഒരു നൂററാണ്ടു കാലത്തെ സഹസ്രാബ്ദ വാദത്തെ, അനുകൂലിക്കുന്ന പണ്ഡിതന്മാരുടെ വാദങ്ങളെ നേരിടാൻ ഡോ: ബ്രൌൺ ശ്രമിച്ചിട്ടുണ്ട്.

ഡോ: ബ്രൌണിൻെറ അഭിപ്രായപ്രകാരം സഹസ്രാബ്ദ വാദികളെ മൂന്നായി തിരിക്കാം. (1) സഹസ്രാബ്ദാൽ പൂർവവാദം— ഇവർ പറയുന്നത് ആയിരം ആണ്ടുവാഴ്ച കർത്താവിൻെറ രണ്ടാമത്തെ വരവിനു മുമ്പാണ് എന്നത്രെ. (2) സഹസ്രാബ്ദാൽ പരവാദം— ആയിരം ആണ്ടു വാഴ്ച രണ്ടാമത്തെ വരവിനുശേഷം. (3) യുഗീയപരമായ സഹസ്രാബ്ദ വാദം.

19–ാം നൂററാണ്ടിൻെറ മദ്ധ്യം വരെയും സഹസ്രാബ്ദ വാദികൾ വിശ്വസിച്ചിരുന്നത് കർത്താവിൻെറ രണ്ടാമത്തെ വരവിനുശേഷം ആയിരം വർഷത്തെ വാഴ്ച ക്രിസ്തുവിനു ഈ ലോകത്തിൽ ഉണ്ടായിരിക്കുമെന്നു മാത്രമായിരുന്നു. എന്നാൽ ജെ. എൻ.ഡാർബി ഒരു പുതിയ സിദ്ധാന്തംകൊണ്ടുവന്നു. "ക്രിസ്തുവിൻെറ രാജ്യത്തെ സംബന്ധിച്ച പ്രവചനങ്ങളുടെ നിവൃത്തി അവിടുത്തെ പരസ്യശുശ്രൂഷയുടെ അവസാന ഘട്ടത്തോടെ പിന്നീട് ഒരു അവസരത്തേക്കു മാററിവച്ച് യുഗപരമ്പരയിൽ സഭായുഗം എന്ന പേരിൽ ഒരു താൽക്കാലികഘട്ടം സൃഷ്ടിക്കപ്പെട്ടു എന്നാണ് അദ്ദേഹം വാദിച്ചത്. (പേ. 2.) ഡാർബിയുടെ സിദ്ധാന്തം മനുഷ്യജാതിയുടെ ചരിത്രത്തെ പല യുഗങ്ങളായി തിരിക്കുന്നതിനാൽ ഇതിനു യുഗീയ വാദം അഥവാ Dispensationalism എന്നു പറയാവുന്നതാണ്. ഇന്നത്തെ സഹസ്രാബ്ദ വാദികൾക്ക് യുഗങ്ങളെപ്പററിയുള്ള ഉപദേശം ഏററം പ്രധാനമായ ഒരു സിദ്ധാന്തമായിത്തീർന്നിരിക്കയാണെന്നു ഡോ. ബ്രൌൺ കരുതുന്നു.

സഹസ്രാബ്ദ വാദത്തിനു വേദപുസ്തകത്തിലുള്ള അടിസ്ഥാനം എന്താണെന്നു ഡോ: ബ്രൌൺ വിശദീകരിക്കുന്നുണ്ട്. പഴയനിയമത്തിലുള്ള അടിസ്ഥാനം പ്രധാനമായും മശിഹായെ സംബന്ധിച്ചും മശിഹായുടെ രാജ്യത്തെ സംബന്ധിച്ചും യഹൂദന്മാർക്കുണ്ടായിരുന്ന പ്രതീക്ഷയാണ്. അപ്പോക്രിഫാ പുസ്തകങ്ങളിൽ ഈ വിഷയത്തെ സംബന്ധിച്ച് പറയുന്നുണ്ട്. രണ്ടാം ബാരുക്കിൽനിന്നും ഡോ: ബ്രൌൺ ഉദ്ധരിച്ചിട്ടുള്ള ഒരു ഭാഗമാണ് താഴെ കൊടുക്കുന്നത്. "......ഭൂമി പതിനായിരം മടങ്ങ് വിളവു നൽകും; ഒരു മുന്തിരിവള്ളിക്ക് ആയിരം കൊമ്പും ഒരു കൊമ്പിൽ ആയിരം കുലകളും ഒരു കുലയിൽ ആയിരം പഴങ്ങളും ഓരോ പഴത്തിൽ ഓരോ കുടം മുന്തിരിച്ചാറും ഉണ്ടാകും. വിശന്നവർ സന്തോഷിക്കുകയും അത്ഭുതങ്ങൾ ദർശിക്കുകയും ചെയ്യും." (പേ. 6) കർത്താവിൻെറ ആയിരമാണ്ടു വാഴ്ചക്കാലത്ത് ഇതെല്ലാം അക്ഷരപ്രകാരം നിവൃത്തിയാകും എന്നാണ് സഹസ്രാബ്ദ വാദികൾ വാദിക്കുന്നത്.

രണ്ടാം അദ്ധ്യായത്തിൽ "ആദ്യസഭ സഹസ്രാബ്ദ വാഴ്ചയിൽ വിശ്വസിച്ചിരുന്നു" എന്ന വാദത്തെ പരിശോധിക്കുന്നു. കർത്താവിൻെറ ഉയിർപ്പിനുശേഷം ശിഷ്യന്മാരിൽ ചിലർക്ക് തന്നെയും ഇങ്ങനെ ഒരു പ്രത്യാശ ഉണ്ടായിരുന്നതായി തിരുവചനത്തിൽ കാണാം. "കർത്താവേ നീ യിസ്രയേലിനു ഈ കാലത്തിലോ രാജ്യം യഥാസ്ഥാനത്താക്കിക്കൊടുക്കുന്നത്?" (അ. പ്ര. 1:6) എന്നു ചോദിക്കുവാൻ കാരണം ഇതത്രെ. എന്നാൽ അപ്പോസ്തോല കാലത്തെ പത്തു പതിനഞ്ചു കൃതികൾ പ്രസിദ്ധമായിട്ടുള്ളതിൽ സഹസ്രാബ്ദത്തെപ്പററി പ്രതിപാദിച്ചിരിക്കുന്നത് ഒന്നിൽ മാത്രമാണ്. അതുകൊണ്ട് സഭാപിതാക്കന്മാർ എല്ലാവരും തങ്ങളുടെ അഭിപ്രായത്തെ അനുകൂലിക്കുന്നു എന്നു സഹസ്രാബ്ദവാദികൾ അവകാശപ്പെടുന്നതിൽ കഴമ്പില്ല എന്നാണ് ഡോ: ബ്രൌണിൻെറ അഭിപ്രായം (പേ. 12.)

യുഗങ്ങളെപ്പററിയുള്ള ഉപദേശം രണ്ടു വേദവാക്യങ്ങൾ തെററിദ്ധരിച്ചതിൽ നിന്നുണ്ടായിട്ടുള്ളതാണെന്നാണ് ഡോ: ബ്രൌൺ കരുതുന്നത്. (എ.) 2 തിമോ: 2. 15 "സത്യവചനത്തെ യഥാർത്ഥമായി പ്രസംഗിച്ചുകൊണ്ടു". ഇംഗ്ലീഷിൻെറ ശരിയായ അനുപദ തർജ്ജിമ "യഥാർത്ഥമായി വിഭാഗിച്ചുകൊണ്ടു" എന്നാകുന്നു. "ഈ വാക്യത്തെ അടിസ്ഥാനമാക്കി സഹസ്രാബ്ദാൽ പൂർവവാദികൾ പറയുന്നത് തിരുവചനത്തെ അതിൻെറ സ്വാഭാവിക ഘടകങ്ങളായ പല യുഗങ്ങളായി തിരിച്ചു പഠിപ്പിക്കുന്നതിനാണ് ഇവിടെ സൂചിപ്പിച്ചിട്ടുള്ളത് എന്നത്രെ" (പേ. 32) ശരിയായി വിഭാഗിക്ക എന്ന പ്രയോഗത്തിൻെറ ഗ്രീക്കുമൂലം, ശരിയായ മാതൃകയനുസരിച്ച് ഏതെങ്കിലും ഒന്നു മുറിച്ചു രൂപപ്പെടുത്തുക അഥവാ കടഞ്ഞു ശരിപ്പെടുത്തുക എന്നതാണ്... "തിരുവചനത്തിലെ മുഖ്യ ഉപദേശത്തിനു അനുസൃതമായ രീതിയിൽ ഏതൊരു പ്രസംഗകനും തൻെറ സന്ദേശം രൂപപ്പെടുത്തണം എന്നാണ് മേൽപ്പറഞ്ഞ വാക്യത്തിൽ ഉദ്ദേശിച്ചിട്ടുള്ളതെന്നത്രെ പ്രമുഖരായ എല്ലാ ആധുനിക വേദശാസ്ത്ര പണ്ഡിതന്മാരും അഭിപ്രായപ്പെട്ടിരിക്കുന്നത്." (പേ. 33)

(ബി.) എഫേ: 10. "...കാലസമ്പൂർണ്ണതയിലെ വ്യവസ്ഥ" മലയാളത്തിൽ വ്യവസ്ഥ എന്നതിനു Dispensation എന്ന പദമാണ് ഇംഗ്ലീഷ് ബൈബിളിൽ കാണുന്നത്. ഇതു യുഗീയവാദത്തെ (Dispensationalism) അനുകൂലിക്കുന്നു എന്നാണ് അവർ അവകാശപ്പെടുന്നത്. ഗ്രീക്കുഭാഷയിൽ Oikonomia (ഓയിക്കോനൊമിയാ) പദമാണ് വ്യവസ്ഥ എന്നതിനു ഉപയോഗിച്ചിരിക്കുന്നത്. ഈ വാക്കിൽനിന്നും യുഗീയവാദത്തിനു സഹായം പ്രതീക്ഷിക്കാവുന്നതല്ല എന്നുള്ള വാസ്തവം ഡോ: ബ്രൌൺ വ്യക്തമാക്കിയിട്ടുണ്ട്. മോഫററിൻെറ പരിഭാഷയിൽ മാസ്റ്റർപ്ലാൻ എന്ന

---

*ക്രിസ്തുവിൻെറ വാഴ്ച. ഗ്രന്ഥകർത്താ: ഡോ. ചാൾസ് ഇവിങ്ങ് ബ്രൌൺ പ്രസാധകർ: ബോധിനിപ്രസ്സ് ലിറററച്ചർ സർവീസ്, ചെങ്ങന്നൂർ. പേജ്. 195. വില. 1. രൂപ.

പദമാണ് ഉപയോഗിച്ചിരിക്കുന്നത്. 'ഒയിക്കോനോമിയ' എന്ന വാക്ക് ഒരു കാലയളവിനെ കുറിക്കുന്നതായി തിരുവചനത്തിൽ ഒരിടത്തും കാണുന്നില്ല." (പേ. 35)

ദൈവരാജ്യം ആത്മികമോ ഭൗതികമോ? ഭൗതികമായ യിസ്റയേൽരാജ്യം വീണ്ടും ഈലോകത്തിൽ സ്ഥാപിതമാകുമെന്നാണ് സഹസ്റാബ്ദ വാദികൾ അഭിപ്രായപ്പെടുന്നത്. ദൈവരാജ്യം ദൈവഭരണം എന്ന പദപ്രയോഗങ്ങൾ കൊണ്ട് അവർ ഉദ്ദേശിക്കുന്നതും അതുതന്നെയാണ്. ദൈവരാജ്യത്തെ സംബന്ധിച്ചുള്ള വേദപുസ്തകപരമായ ഉപദേശം എന്താണെന്നു ഡോ: ബ്രൌൺ 9-ാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ട്.

യഥാർത്ഥ യിസ്രയേൽ, സഭയാണ് എന്നുള്ളത് 10-ാം അദ്ധ്യായത്തിൽ സമർത്ഥിക്കുവാൻ ഡോ. ബ്രൌൺ ശ്രമിക്കുന്നു. "എക്ലീസിയ (സഭ) എന്ന പദം തന്നെയും പഴയനിയമത്തിന്റെ ഗ്രീക്കു വിവർത്തനമായ സെപ്ട്വജിന്റിൽനിന്നും അതേപടി സ്വീകരിച്ചിട്ടുള്ളതാണ്....... പലസ്തീനിൽ ഉള്ളവർ കഹാൽ എന്ന പദം തങ്ങളുടെ ആരാധനക്കൂട്ടങ്ങൾക്കു ഉപയോഗിച്ചിരുന്നു. അതിനെ അതേപടി പകർത്തിയതാണ് ഈ എക്ലീസിയ എന്ന പദം." (പേ. 115. 116)

ഈ അഭിപ്രായത്തിന്റെ വെളിച്ചത്തിൽ സീയോൻ പ്രസ്ഥാനത്തിന്റെ പ്രതീക്ഷയെ ഡോ: ബ്രൌൺ വിമർശിക്കുന്നുണ്ട്. 'സഹസ്റാബ്ദത്തിൽ വിശ്വസിച്ചിരുന്ന പണ്ഡിതനായ ബ്ളാക്ക്സ്റ്റൺ ഒരിക്കൽ സീയോൻ സംഘക്കാരുടെ ഒരു മീറ്റിംഗിൽ സംസാരിക്കുമ്പോൾ യഹൂദന്മാരോട് ഇങ്ങനെ പറഞ്ഞു: "ഒന്നുകിൽ നിങ്ങൾ ക്രിസ്തുമതം സ്വീകരിക്കുക, അല്ലെങ്കിൽ നിങ്ങൾ സീയോൻസംഘത്തിൽ ചേർന്നു മിശിഹായിലുള്ള പ്രതീക്ഷയിൽ ഉറച്ചു നിൽക്കുക മശിഹാ വന്നു നിങ്ങളെ ഉദ്ധരിച്ചു നിങ്ങളുടെ പിതാക്കന്മാർക്കു വാഗ്ദത്തം ചെയ്ത രാജ്യം നിങ്ങൾക്കു തരും തീർച്ച തന്നെ." (പേ. 125) ഇതിനു മറുപടിയായി അ. പ്ര. 4. 12 ആണ് ഡോ: ബ്രൌൺ ഉദ്ധരിക്കുന്നത്– "മറ്റൊരുത്തനിലും രക്ഷയില്ല. നാം രക്ഷിക്കപ്പെടുവാൻ ആകാശത്തിൻ കീഴിൽ മനുഷ്യരുടെയിടയിൽ നൽകപ്പെട്ട വേറൊരു നാമവുമില്ല." ഇതിനു ഉപോൽബലകമായ മററു പല വേദഭാഗങ്ങളും ഡോ. ബ്രൌൺ ഉദ്ധരിക്കുന്നുണ്ട്. "ഏതായാലും പലസ്തീനിൽ യഹൂദന്മാർ പ്രവേശിച്ച് യിസ്രയേലി എന്ന ഒരു ചെറുരാഷ്ട്രം സ്ഥാപിച്ചതിനാൽ സഹസ്റാബ്ദസിദ്ധാന്തം വിജയിക്കാൻ പോകുന്നു എന്നു വിചാരിക്കുന്നതു തികച്ചും ഭോഷത്തമായിരിക്കും" എന്നാണ് ഡോ: ബ്രൌൺ വിചാരിക്കുന്നത്.

കാലാവസാനത്തോടു ബന്ധപ്പെടുത്തി സാധാരണ ചിന്തിക്കുന്ന അന്തിക്രിസ്തു, ഹർമ്മഗദോൻ യുദ്ധം, മഹോപദ്രവം, പൊതുവിലുള്ള ഉയത്തെഴുന്നേല്പ്, ക്രിസ്തുവിന്റെ വരവ്, ലോകത്തിന്റെ നാശം മുതലായ പദപ്രയോഗങ്ങളെ നിഷ്പക്ഷമായിട്ട് അതേ സമയം വേദപുസ്തകാടിസ്ഥാനത്തിൽ നിന്ന് വ്യതിചലിക്കാതെ കാണാൻ ശ്രമിക്കുന്നു എന്നുള്ളത് ശ്രദ്ധേയമാണ്.

വേദപുസ്തകം ആക്ഷരീകമായി വ്യാഖ്യാനിച്ചാൽ ഉണ്ടാകാവുന്ന അപകടങ്ങളെ ഡോ: ബ്രൌൺ ചൂണ്ടിക്കാണിക്കുന്നു. ആക്ഷരീകവ്യാഖ്യാനം സാദ്ധ്യമല്ലാത്ത പല വേദഭാഗങ്ങളും അദ്ദേഹം ഉദ്ധരിക്കുന്നുണ്ട്. ഉദാ. യശ: 30:26. "...സൂര്യന്റെ പ്രകാശം ഏഴു പകലിന്റെ പ്രകാശംപോലെ ഏഴ് ഇരട്ടിയാകും." ഭൂമിയിൽ വച്ചു ഇതു സാദ്ധ്യമല്ല എന്നു സാമാന്യ ബുദ്ധിയുള്ളവരും സമ്മതിക്കും. ഹർമ്മഗദോൻ യുദ്ധത്തെപ്പററി പറയുന്നിടത്തു വില്ല്, അമ്പ്, കുറുവടി, കുന്തം, (യെഹസ്കേൽ 39. 9) മുതലായ ആയുധങ്ങളാണ് യുദ്ധത്തിനുപയോഗിച്ചിരിക്കുന്നത്. ഈ ആയുധങ്ങൾ ഉപയോഗിച്ചുള്ള യുദ്ധം കഴിഞ്ഞിട്ട് വർഷങ്ങൾ പലതു കഴിഞ്ഞു. എന്നാൽ ഒരു സഹസ്റാബ്ദവാദി പറഞ്ഞിരിക്കുന്നത് അനു ആറ്റംബോംബു മുതലായ നശീകരണങ്ങൾ ഉപയോഗിച്ചാൽ അംശുപ്രസരണംമൂലം കെടുതി വരാവുന്നതിനാൽ പഴയ കാലത്തെ ഉപകരണങ്ങളായ വില്ലും അമ്പും കൊണ്ടുതന്നെ മനുഷ്യർ യുദ്ധം ചെയ്യുമെന്നാണ്" (പേ. 145) അവസാന കാലത്തു എല്ലാ ജാതികളും യരുശലേമിൽ വരുമെന്നു ചിലർ പ്രതീക്ഷിക്കുന്നുണ്ട്.

(തുടരും)

# ക്രിസ്തീയ കുടുംബപരിശീലനം

## ഡിസംബർ 27 മുതൽ 30വരെ എറണാകുളത്തു വച്ച് ഇൻസ്ററിട്ട്യൂട്ട്

മിസ്സസ് മറിയം ററി. ചെറിയാൻ

കേരള ക്രിസ്ത്യൻ കൗൺസിലിന്റെ ക്രിസ്ത്യൻ ഹോംകമ്മററിയുടെ ആഭിമുഖ്യത്തിൽ ക്രിസ്തീയകുടുംബപ്രസ്ഥാനത്തിലും അതിന്റെ പ്രവർത്തനങ്ങൾ പ്രോത്സാഹിപ്പിക്കുന്നതിലും താല്പര്യമുള്ളവരെ ഉദ്ദേശിച്ച് ഒരു ക്രിസ്തീയ കുടുംബപ്രസ്ഥാന പ്രവർത്തക പരിശീലന ഇൻസ്റ്റിട്യൂട്ട് 1961 ഡിസംബർ 27 മുതൽ 30 വരെ എറണാകുളം വൈ. ഡബ്ളിയു.സി.എ. യിൽ വച്ചു നടത്തുന്നതാണ്. വിവിധ സഭകളിൽപ്പെട്ട 50 പേർക്ക് (സ്ത്രീകളും പുരുഷന്മാരും ഉൾപ്പെടെ) ക്യാമ്പിൽ താമസിച്ചു യോഗങ്ങളിൽ സംബന്ധിക്കുന്നതിനു വേണ്ട സജ്ജീകരണങ്ങൾ തയ്യാറാക്കുന്നുണ്ട്. പ്രസ്തുത സമ്മേളനച്ചെലവിന്റെ അധികഭാഗവും കേരള ക്രിസ്ത്യൻ കൗൺസിൽ വഹിക്കുന്നതായിരിക്കും. പോരാതെ വരുന്ന തുക നികത്തുവാൻ ഡലിഗേററുകൾ മൂന്നരരൂപാ വീതം മാത്രം അടച്ചാൽ മതിയാകും. ക്യാമ്പിൽ താമസിക്കുവാൻ സൗകര്യപ്പെടാത്തവർക്കും യോഗങ്ങളിൽ സംബന്ധിക്കാവുന്നതാണ്.

ക്രിസ്തീയ വിവാഹം, മാതൃപിതൃത്വത്തിനുള്ള ഒരുക്കം, ശിശുവിന്റെ വളർച്ചയും വികസനവും, കൗമാരദശയിലെ പ്രശ്നങ്ങൾ, ക്രിസ്തീയ കുടുംബത്തിലെ ബന്ധങ്ങളും വർത്തനരീതികളും, ശിഥിലീഭവിക്കുന്ന ഭവനങ്ങൾ, കുടുംബസംവിധാനം, കുടുംബവും സഭയും രാഷ്ട്രവും മുതലായവയായിരിക്കും ഇൻസ്റ്റിട്യൂട്ടിന്റെ പഠനവിഷയങ്ങൾ. ഈ യോഗങ്ങൾക്കു നേതൃത്വം കൊടുക്കുന്നത് ഫിലിപ്പോസ് മാർ ക്രിസോസ്റ്റം തിരുമേനി, ആലുവാ യൂണിയൻ കോളേജ് പ്രിൻസിപ്പാൾ ടി. ബി. തോമസ്. എം. തൊമ്മൻ, ഡോ. ററി. ജോൺ, ഡോ. വി. കെ. അലക്സാണ്ടർ മിസ്സസ് ഗ്രേസി മാത്യു അഞ്ചേരി, മിസ്സസ് കെ. കെ. ചാ

# മന്തു രോഗത്തിനു പ്രതിവിധി

മലമ്പനിയേക്കാൾ ഒട്ടും കുറവല്ല മന്തുരോഗം. എത്രയെത്ര സുന്ദരീസുന്ദരന്മാക്കാണ് ഈ രോഗം കൊണ്ടു് വൈരൂപ്യം വന്നു പോയിട്ടുള്ളതു്! മുഖത്തുനോക്കിയാൽ എന്തൊരന്തസ്സാണ്. പക്ഷേ കാലിന്മേലൊന്നു നോക്കണം . കഷ്ടം! രണ്ടുകാലും ഇടിമുട്ടി തന്നെ. ഇത്രമാത്രമോ? ചിലപ്പോൾ പുരുഷൻെറ അണ്ഡസഞ്ചി(Scrotal sac) വീർത്തു വലുതാവുകയും ചെയ്യും. മന്തുരോഗം വരുത്തിത്തീർക്കുന്നതും ഒരു പരോപജീവിയാണ്. 'ഫൈലേറിയൽവേം' എന്ന ജീവിയാണിതിനു കാരണഭൂതൻ. ഈ ജീവിയേയും സംഭാവന ചെയ്യുന്നതു് കൊതുകാണ്— "ക്യൂലക്സ്" എന്ന വിഭാഗത്തിൽ പെട്ടവർ. ക്യൂലക്സിനെ തിരിച്ചറിയാൻ പ്രയാസമില്ല. ചുമരിനോട് പററിച്ചേർന്നാണതിൻെറ ഇരിപ്പു്. ചിറകിലോ ദേഹത്തിലോ പുള്ളികൾ കാണുന്നതല്ല.

മന്തുരോഗാണുക്കൾ രാത്രിയിലാണ് പ്രത്യക്ഷപ്പെടുന്നതു്. കേരളത്തിൽ പ്രത്യേകിച്ചും തീരപ്രദേശങ്ങളിൽ വളരെയധികം വ്യാപകമായി നിലവിലുള്ള ഒരു പ്രത്യേകതരം കൊതുകുകൾ കടിക്കുന്നതുകൊണ്ടാണ് മന്തുരോഗബാധയുണ്ടാകുന്നതു്. പൂവില്ലാത്ത പായലുകൾ നിറഞ്ഞ ജലശേഖരങ്ങളിലും പട്ടണങ്ങളിലെ അഴുക്കു നിറഞ്ഞു നിൽക്കുന്ന പ്രദേശങ്ങളിലും മലിന ജലം കെട്ടിക്കിടക്കുന്നകാനകളിലും കുഴികളിലും മലിനവസ്തുക്കൾ നിക്ഷേപിക്കുന്ന സ്ഥലങ്ങളിലുമാണ് ഈ കൊതുകുകൾ വളരുന്നതു്. മന്തുരോഗം ഒരാളിൽനിന്നും മറെറാരാളിലേക്ക് പകർത്തുന്നതു കൊതുകുകളാണ്. മന്തുരോഗ ബാധയുള്ള പ്രദേശങ്ങളിൽ ദീർഘകാലം താമസിക്കുന്നതുകൊണ്ടും കൊതുകുകളുടെ കടിയേൽക്കുന്നതുകൊണ്ടും മാത്രമേ ഒരാൾക്കു ഈ രോഗം ബാധിക്കുകയുള്ളു. സാധാരണ അർത്ഥത്തിലുള്ള ഒരു പകർച്ച വ്യാധിയോ പാരമ്പര്യമായി ലഭിക്കുന്നതോ അല്ല മന്തുരോഗം. കൊതുകുകടിച്ച ഉടനെ തന്നെ നമ്മുടെ ദേഹത്തിൽ പ്രവേശിക്കുന്ന മന്തുരോഗാണുക്കൾ ദേഹത്തിൻെറ വിവിധഭാഗങ്ങളിൽ കഴിയുന്നത്ര ഉള്ളിലോട്ട് കടന്നു് ആസ്ഥാനമുറപ്പിക്കുന്നു. ക്രമേണ അവ വളന്നു ആണും പെണ്ണുമായി തിരിയുന്നു. ഒരു പെൺ ഒരേ സമയം വളരെയധികം കുഞ്ഞുങ്ങളെ പ്രസവിച്ചു കൂട്ടുന്നു. മൈക്രോ—ഫൈലേറിയ എന്നറിയപ്പെടുന്ന ഈ കുഞ്ഞുങ്ങളാണ് രക്തത്തിൽ പ്രവേശിക്കുന്നതു്. രക്ത പരിശോധനയിൽ ഈ കുഞ്ഞുങ്ങളെ മാത്രമേ കാണുവാൻ കഴിയുകയുള്ളു. പ്രായമായ ആൺപെൺ അണുക്കൾ ദേഹത്തിലെ വിവിധ ഭാഗങ്ങളിൽഉള്ളിലോട്ടു കടന്നു് ഉറച്ചിരിക്കും. കൊതുകിൻെറ കടിയേററതിനുശേഷംമൈക്രോഫൈലേറിയ പ്രത്യക്ഷപ്പെടുന്നതുവരെയുള്ള കാലഘട്ടം ഉദ്ദേശം രണ്ടുവർഷത്തോളം വരും. രക്തത്തിൽ മൈക്രോഫൈലേറിയ പ്രത്യക്ഷപ്പെട്ടു കഴിഞ്ഞാലും ചിലരിൽ മാത്രമേ പനി മുതലായ ബാഹ്യ ലക്ഷണങ്ങൾ കാണപ്പെടുകയുള്ളു. ബാക്കിയുള്ളവരെ പുറമേ തികച്ചും യാതൊരു രോഗവുമില്ലാത്തവരായി കണ്ടേക്കാം. തങ്ങളുടെ രക്തത്തിലും മൈക്രോഫൈലേറിയായുണ്ടെന്നു് അവരൊരിക്കലും സംശയിക്കുകയില്ല. രക്തത്തിൽ മന്തുരോഗാണുക്കൾ പ്രത്യക്ഷപ്പെട്ടാലും അനേകം കൊല്ലങ്ങൾ കഴിഞ്ഞതിനുശേഷമേ പലരിലും ദേഹത്തിൻെറ വിവിധഭാഗങ്ങൾ വീർത്തുതുടങ്ങുകയുള്ളു. അധികവും കാലുകളിലാണ് വീർപ്പുകൾ ഉണ്ടാകുന്നതു്. കൈകളിലും മാറിടങ്ങളിലും ഗുഹ്യാവയവങ്ങളിലും ചിലപ്പോൾ വീർപ്പുകൾ പ്രത്യക്ഷപ്പെടാറുണ്ടു്. ഈ ഘട്ടമെത്തുമ്പോഴേക്കും രോഗം വളരെയധികം മൂർഛിക്കും. അവയവങ്ങൾവീർത്തുതടിക്കുന്നതിനു വളരെ കൊല്ലങ്ങൾ മുമ്പുതന്നെ രക്തത്തിൽ മന്തുരോഗാണുക്കളെ കാണാമെന്നതുകൊണ്ടു് രോഗബാധ നേരത്തെത്തന്നെ മനസ്സിലാക്കി ചികിൽസിക്കുന്നതായാൽ മന്തുരോഗത്തെ നിശ്ശേഷം ഇല്ലായ്മ ചെയ്യുവാൻ കഴിയും. വളരെക്കാലം കൊണ്ടു് രോഗം മൂർദ്ധന്യദശയിലെത്തി അവയവങ്ങളെല്ലാം തടിച്ചു കഴിഞ്ഞാൽ ആ രോഗംമാറുക മിക്കവാറും ഇന്നത്തെ പരിതഃസ്ഥിതിയിൽ അസാദ്ധ്യമാണ്. രോഗം ശമിപ്പിക്കുന്നതിനേക്കാൾ വളരെയധികം എളുപ്പമാണ് പ്രതിരോധനം. അതിനാൽ മന്തുരോഗബാധയുള്ള പ്രദേശങ്ങളിൽ താമസിക്കുന്നവരെല്ലാം—കുട്ടികളുൾപ്പെടെ എല്ലാ കൂട്ടം ബാഗങ്ങളും—രക്തപരിശോധന നടത്തേണ്ടതാണ്. അവയവങ്ങളിൽ മന്തുരോഗ വീർപ്പുകൾ ഉള്ളവരെപ്പോലെത്തന്നെ ഒരു പക്ഷേ അതിൽ കൂടുതലും ബാഹ്യമായിയാതൊരു രോഗലക്ഷണങ്ങളുമില്ലാത്തവരാണ് രക്തം പരിശോധിച്ചു പ്രതിരോധ നടപടികൾ സ്വീകരിക്കേണ്ടതു്.

കൈകാലുകൾ മന്തുരോഗം വന്നു വീർത്തവരിൽ ചിലരുടെ രക്തത്തിൽ മൈക്രോഫൈലേറിയ കണ്ടില്ലെന്നു വരാം. അതിനു കാരണം ആ അണുക്കൾ ചത്തുപോകുന്നതാണ്. അതിൻെറ പ്രത്യാഘാതമായുണ്ടാകുന്ന ലിംഫ് എന്ന ഒരു തരം ദ്രാവകം ഉണ്ടാക്കുന്ന തടസ്സം മൂലമാണ് പ്രസ്തുത അണുക്കൾ സ്ഥിതിചെയ്തിരുന്ന ഭാഗങ്ങൾ വീർക്കുന്നതു്. നമ്മുടെ ശരീരാവയവങ്ങളുടെ അററങ്ങളിൽ നിന്നു് ഹൃദയത്തിലേക്കൊഴുകുന്ന അശുദ്ധ രക്തത്തോടു് ഏതാണ്ടു് തുല്യമാണ് ലിംഫ് എന്ന ദ്രാവകം. രക്തത്തിൽ മൈക്രോഫൈലേറിയായെന്ന അണുക്കളുള്ള ഒരാളെ കടിക്കുന്ന കൊതുകിനു ആ അണുക്കളിൽ കുറെ എണ്ണത്തെ ലഭിക്കുന്നു. കൊതുകിൻെറ രക്തത്തിൽ വച്ചു് അണുക്കളുടെ ആകൃതിയിലും പ്രകൃതിയിലും പരിപൂർണ്ണമായ ഒരു മാററം സംഭവിച്ചു് ഇൻഫക്ടീവ് ലാർവ എന്നു വിളിക്കപ്പെടുന്ന ഒരു പ്രത്യേകതരം അണുവായി വളരുകയും കൊതുക് കടിക്കുമ്പോൾ അവ മനുഷ്യശരീരത്തിലേക്ക് പ്രവേശിക്കുകയുമാണ് ചെയ്യുന്നതു്. മന്തുരോഗവ്യാപ്തിയിൽ ഇന്ത്യയിലെ എല്ലാ സ്റ്റേററുകളുടെയും മുൻപന്തിയിൽ നിൽക്കുന്ന കേരളത്തിൽ കേന്ദ്രസംസ്ഥാന ഗവണ്മെണ്ടുകൾ സഹകരിച്ചു നിയന്ത്രണ പദ്ധതികൾ കാര്യക്ഷമമായി നടത്തിവരികയാണ്.

മന്തു് രോഗത്തെപ്പററി പല തെററിദ്ധാരണയും ജനങ്ങളുടെ ഇട

---

ണ്ടി, മിസ് മറിയം സാമുവൽ എന്നിവരായിരിക്കുമെന്നു പ്രതീക്ഷിക്കുന്നു. ഇതിൽ സംബന്ധിക്കണമെന്നു ആഗ്രഹിക്കുന്നവർ ഡിസംബർ 15-ാംനു-ക്കു മുമ്പായി മിസ്സസ് മറിയം ററി ചെറിയാൻ, കൺവീനർ, കെ. സി. സി. ക്രിസ്ത്യൻ ഹോം കമ്മിററി, പുളിമൂട്ടിൽ, തിരുവല്ല. എന്ന മേൽവിലാസത്തിൽ വിവരമറിയിച്ചു്, ഒരു രൂപാ ഫീസ് കൊടുത്തു പേരു രജിസ്റ്റർ ചെയ്യേണ്ടതാണ്.

യിൽ ഇന്നും നിലനിന്നുപോരുന്നുണ്ട്. പലരും ചീത്തവെള്ളത്തിൽ കുളിച്ചതുകൊണ്ടോ തിളപ്പിക്കാത്ത വെള്ളം കുടിച്ചതുകൊണ്ടോ മറ്റോ പെട്ടെന്ന് പിടിപെടുന്നതാണ് ഈ രോഗമെന്ന് കരുതുന്നു. എന്നാൽ ഇത്തരം ധാരണകൾ തികച്ചും തെറ്റാണ്. കൊതുകുകടിച്ചതുകൊണ്ട് മാത്രമേ മന്തുരോഗം പകരുകയുള്ളൂ എന്നു ശാസ്ത്രം തെളിയിച്ചിട്ടുണ്ട്. മന്തുരോഗം കൊണ്ട് ആർക്കും പെട്ടെന്ന് പെരുക്കലുണ്ടാവുന്നതല്ല. രോഗാണുക്കൾ രക്തത്തിൽ പ്രവേശിച്ചു ചുരുങ്ങിയത് രണ്ടുകൊല്ലമെങ്കിലും കഴിഞ്ഞാലാണ് പെരുക്കൽ ഉണ്ടാവുന്നത്. ഈ കാലത്ത് രോഗം വർദ്ധിക്കുന്നതിനു മുമ്പ് ഹെട്രാസൻ ഗുളികകൾ കഴിക്കുന്നത് രോഗത്തെ തടയാൻ ഉപകരിക്കും

1947–ൽ ഹെട്രാസൻ പ്രയോഗിക്കാൻ തുടങ്ങുന്നതുവരെ മന്തുരോഗത്തിനു ഒരു പ്രതിവിധിയുമുണ്ടായിരുന്നില്ല. രോഗത്തിന്റെ ആദ്യലക്ഷണങ്ങളിൽ നിന്ന് മോചനം കിട്ടാനുള്ളതാണ് ഈ മരുന്ന്.

കൊതു ഉണ്ടാവുന്ന സ്ഥലങ്ങളിൽ മരുന്നുതളിച്ചും രോഗ ബാധിതർക്ക് ഹെട്രാസൻ കുത്തി വച്ചുമാണ് രോഗം തടയുന്നത്. രോഗബാധിതസ്ഥലങ്ങളിൽ പാർക്കുന്ന എല്ലാവർക്കും ഈ മരുന്നു കൊടുക്കേണ്ടതുണ്ട്. ഇതുകൊണ്ട് നല്ല ഫലം ഉണ്ടാകുമെന്ന് ഒറീസയിൽ നടത്തിയ പരീക്ഷണങ്ങൾ തെളിയിച്ചിട്ടുണ്ട്.

എല്ലാവരും ഈ മരുന്ന് "ഹെട്രാസൻ" അഞ്ചുദിവസം തുടരെ കഴിക്കേണ്ടതാണ്, അഞ്ചുദിവസം തുടർച്ചയായി ഉപയോഗിച്ചാൽ മാത്രമെ ഈ മരുന്നിന്റെ ഫലം മുഴുവനും അനുഭവപ്പെടുകയുള്ളൂ.

ഈ മരുന്ന് ഉപയോഗിച്ചതിന്റെ അനന്തരഫലമായി ഒരു പക്ഷേ തലവേദനയോ ഛർദ്ദിയോ പനിയോ മറ്റോ ഉണ്ടായേക്കാം. ചിലപ്പോൾ ശരീരത്തിൽ വല്ല തിണർപ്പോ വീക്കമോ അനുഭവപ്പെട്ടുവെന്നും വരും. ചിലർ ഇര വിസർജ്ജിക്കുകയും ചെയ്തേക്കാം. മേൽപ്പറഞ്ഞ അനുഭവങ്ങൾ മന്തുരോഗം ബാധിച്ചിട്ടുള്ളതിനുള്ള ലക്ഷണങ്ങൾ മാത്രമാണ്. ഇവ നിരുപദ്രവങ്ങളാകയാൽ ഈ അഞ്ചുദിവസത്തെ ചികിൽസാക്രമം നിർത്തേണ്ടതില്ല.

എന്നാൽ മേൽപ്പറഞ്ഞ അനന്തരഫലങ്ങൾ, ആവശ്യമാണെന്നു തോന്നുന്ന പക്ഷം, ലഘുവായ മരുന്നുകളെക്കൊണ്ട് ഡോക്ടർമാരെക്കൊണ്ടോ അടുത്ത ആശുപത്രികളിൽവച്ചോ ചികിത്സിച്ച് ഭേദപ്പെടുത്താവുന്നതാണ്. ഭയപ്പെടുവാൻ ഒന്നും തന്നെയില്ല.

—ആരോഗ്യബോധിനി

---

പത്രാധിപക്കുള്ള കത്ത്

# രോഗികൾക്കു വേണ്ടിയുള്ള പ്രാർത്ഥനകൾ കൂട്ടിച്ചേർക്കണം

സർ:

ആരാധനാക്രമങ്ങൾ മുതലായ കാര്യങ്ങൾ പൊതുജനമദ്ധ്യത്തിൽ പൊന്തിച്ചു കാണിച്ചു ഒച്ചപ്പാടുണ്ടാക്കരുതെന്നും അതൊക്കെ മേലദ്ധ്യക്ഷന്മാരുടെ അധികാരാവകാശപരിധിയിൽ പെട്ടതാണെന്നും മററും "മലങ്കരസഭ"യുടെ 10–ം 11–ം ലക്കങ്ങളിൽ പ്രതിപാദിച്ചു കാണുന്നു. ഏതായാലും ഇതുവരെ അഭിപ്രായപ്രകടനങ്ങൾ നടത്തിയവർ ആരും അതിരു കവിഞ്ഞില്ലെന്നും അധികാരസ്ഥാനത്തുനിന്നു സത്വരമായി ഇടപെടേണ്ട ഒരു കാര്യമാണെന്നു മാത്രമേ അവർ പ്രസ്താവിച്ചിട്ടുള്ളു എന്നും തോന്നുന്നു. ഏതു് അധികാരസ്ഥാനത്ത് ഒതുക്കി വച്ചിരിക്കുന്നതായാലും അള മുട്ടുമ്പോൾ—കണ്ടു കണ്ടു മടുക്കുമ്പോൾ—പ്രത്യക്ഷപ്പെട്ടുത്തിപ്പോകും എന്നുള്ളത് ഇപ്പോഴത്തെപ്പോലെതന്നെ മുൻകാല അനുഭവവുമാണല്ലോ.

സുറിയാനിയിൽ പല പല നമസ്കാരക്രമങ്ങൾ പല പല പടിയിലുള്ളവക്കായിട്ടുണ്ട് എന്നു ലേഖകൻ പറയുന്നു. അതേപ്പറ്റി ചോദ്യമോ അഭിപ്രായമോ ഒന്നുമില്ല. കാരണം ആ ഭാഷ പരിചയമുള്ളവർ അതേ ഭാഷയിൽ തന്നെയോ നില്ക്കുന്ന നിലയിൽ പരിഭാഷപ്പെടുത്തിയോ ഉരുവിട്ടാൽ അതിന്റെ ഗുണാഗുണങ്ങളെപ്പററി ആരും ചിന്തിക്കാൻ പോകുന്നില്ല. അബദ്ധങ്ങൾ വന്നേക്കാം, ക്ഷന്തവ്യമാണ്, പക്ഷേ കാററു അതിനെകൊണ്ടുപൊയ്ക്കൊള്ളും. എന്നാൽ മലയാളത്തിൽ പരിഭാഷപ്പെടുത്തി അച്ചടിച്ചു വിതരണം ചെയ്യുമ്പോൾ ചില കാര്യങ്ങൾ പ്രത്യേകം ശ്രദ്ധിക്കുന്നത് ആവശ്യമല്ലയോ? മുൻകാലങ്ങളിൽ അതു് ആരും അത്ര കാര്യമായി ഗൗനിച്ചിരുന്നില്ല. എന്നാലും കൃതാക്രമം അച്ചടിയിൽ വന്ന കാലത്തുപോലും ഈ ഗൗരവം മനസ്സിലാക്കിയിരുന്നെന്നും അന്നത്തെ ഭാഷാനിലവാരത്തിന്റെ അടിസ്ഥാനത്തിൽ കഴിയുന്നത്ര ശ്രദ്ധ ചെലുത്തി അന്ന് രചിച്ചുവെന്നും സമ്മതിക്കാത്തവർ സുറിയാനിസഭയിൽ ഇന്നാരും ഉണ്ടെന്നു തോന്നുന്നില്ല. പിന്നെ എന്തിനു പിറകോട്ടു പോകുന്നു?

നമ്മുടെ ആവശ്യം ബ; യോഹന്നാൻ അച്ചൻ അക്കമിട്ടു കൊടുത്തിരിക്കുന്നവ തന്നെയാണ്. അതിൽ മൂന്നാം ഭാഗത്തിൽ "സണ്ടേസ്കൂളിന്റെ അവസാന ക്ലാസ്സാകുമ്പോൾ കുർബാനക്രമം മുഴുവനും, സാധാരണ നമസ്കാരവും പഠിച്ചിരിക്കണം, പരീക്ഷയിൽ ചോദ്യോത്തരവിഷയമാക്കണം, നോമ്പിലെ ക്രമവും പഠിപ്പിച്ചാൽ കൊള്ളാം" എന്നു കൂടെ ചേർക്കേണ്ടതാണ്. അല്ലാതെ ഈ കുഞ്ഞുങ്ങളെ പിന്നെ ആരു്, എപ്പോൾ പഠിപ്പിക്കും? അല്ലാതെ ആരു പഠിക്കും? ഉപയോഗിക്കും? "നിശ്ചയിക്കപ്പെട്ടിരിക്കുന്ന പ്രാർത്ഥനകൾ മേലിലെങ്കിലും നമ്മുടെ സഭയിലെ നാലു പേർക്ക് ഒരുമിച്ചിരുന്നു ഒരേ വാചകത്തിൽ പ്രാർത്ഥിപ്പാറാകണം" എന്നുള്ള ഭാഗം കീഴ്‌വരയോടുകൂടെതന്നെ ചേർക്കേണ്ടതായിരുന്നു. എന്തെന്നാൽ സുറിയാനിയിലുള്ള പ്രാർത്ഥനകൾക്ക് ഏക പാഠം മാത്രമേ ഉണ്ടായിരിക്കയുള്ളല്ലൊ. നമ്മുടെ തിരുമേനിമാരുടെ അടുക്കൽ നിന്നു സുറിയാനിയിൽ പ്രാർത്ഥിച്ചാൽ വ്യത്യാസം വരാൻ പോകുന്നില്ല. എന്നാൽ അയ്മേനിയുടെ കാര്യത്തിൽ അങ്ങനെയല്ല. ഈ കുറവു ബോദ്ധ്യപ്പെടാൻ മേലുള്ളവർക്ക് അവസരവും വളരെ ചുരുക്കം. [ഒരു ലഘുവായ തുടക്കമെങ്കിലും സൺഡേസ്കൂൾ സിക്രട്ടറി അച്ചൻ ചെയ്യണമെന്ന് അപേക്ഷിച്ചിരുന്നു.]

ചുരുക്കമായ ചില സൂചനകൾ കൂടെ താഴെ ചേർക്കുന്നു:

(1) സ്തുതനെന്നു ശരീരാത്മാക്കൾ
പാടണമെ

(2) സ്തുതനെന്നാർത്തിടും–മെയ്യോടാത്മാവും

(പാട്ടും ആർപ്പും ഒന്നാണോ?)

മെയ്യ്=ശരീരം. ഇതിൽ ശരീരം അല്ലയൊ പച്ചമലയാളം?

(1) വ്രതമൊട്ട നിന്നെ പ്രസവിച്ച
നിർമ്മല കന്യകയൊട്ടുകൂടെ
നിൻ സ്തുതി പാടാൻ കർത്താവേ
ഞങ്ങൾക്കർഹതയേകേണമേ.

(2) നിഷ്ഠയാൽ നിന്നെ പെററ
പാവന കന്യകയോടൊപ്പം
നാഥാ ദേവാ നൽകുക യോ
ഗ്യത നിൻ സ്തുതിപാടാൻ.

രണ്ടു് ഉദാഹരണങ്ങൾ മാത്രം. സാഹിത്യമൊ വൃത്തഭംഗിയോ ഒക്കെ കുട്ടതലായിരിക്കാം. എങ്കിലും ഓരോ വാക്കിൻെറയും സാരള്യം വളരെ വ്യത്യസ്തമാണല്ലൊ. അതുപോലെ "സംസ്തുത്യൻ" "പ്രസവിത്രി" മുതലായ വാക്കുകളുടെ ഉച്ചാരണവും മററും കൊച്ചുകുട്ടികൾക്കു് അല്പം ഞെരുക്കമാണല്ലൊ.

ഇനിയും, മയ്യലിൻെറ പ്രാർത്ഥനയുടെ ഒടുവിൽ കൂലിക്കാരനെപ്പോലെയോ അടിയാനെപ്പോലെയൊ ആക്കണമെന്നാണല്ലോ അപേക്ഷ. നമുക്കു് ആഗ്രഹിക്കാവുന്നതിൽ ഏററവും അഭികാമ്യമായ ഒരു വസ്തുത തന്നെയാണിതു്. അല്ലാതെ അധർമ്മികളെ പുണ്യപ്പെടുത്തണമെന്നും അന്യായക്കാരനെ നീതീകരിക്കണമെന്നും മററുമുള്ള ആ പഴയ പരിഭാഷ അതേപടി തന്നെ ഇപ്പോഴും നിൽക്കത്തക്കതാണോ എന്നും, "ദാസി" മുതലായ പദങ്ങൾ വിട്ടുകളഞ്ഞു പരിഷ്കരിക്കേണ്ട സമയമായിട്ടില്ലയോ എന്നും ചിന്തിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

രോഗികൾക്കായുള്ള പ്രാർത്ഥന മിക്ക നമസ്കാര പുസ്തകങ്ങളിലും കാണുന്നില്ല. ചിലതിലൊക്കെ അല്പസ്വല്പമായി ഉണ്ടെന്നും തോന്നുന്നു. പട്ടക്കാർ രോഗികളെ സന്ദർശിക്കയും പ്രാർത്ഥിക്കയും ചെയ്യുക എപ്പോഴും സാദ്ധ്യമായി വരികയില്ല. പ്രത്യേകിച്ചു നമ്മുടെ സഭയിൽ നമ്മുടെ വിശുദ്ധ കർബാനയുടെ ആരാധനയിലും പ്രത്യേക പ്രാർത്ഥന ഇതിലേക്കു കാണുന്നില്ല. അതിനാൽ രോഗിയുടെ ഓരോ ഘട്ടത്തിലും അടുത്തു നില്ക്കുന്ന അയ്മേനികൾക്കു് ഉപയോഗിക്കത്തക്ക പ്രാർത്ഥനകൾ കൂടെ—അതായതു് രോഗത്തിൽ വീഴ്ചയാകുമ്പോൾ, രോഗം വർദ്ധിച്ച നിലയിലാകുമ്പോൾ, ജീവിക്കുമെന്നു് ആശയില്ലാത്ത നിലയാകുമ്പോൾ,—മരിച്ചതിൻെറ ശേഷം പട്ടക്കാരൻ വന്നോ വരാതെയോ ശവശരീരം പള്ളിയിലേക്കു കൊണ്ടുപോകുന്നതുവരെയുള്ള വിവിധഘട്ടങ്ങളിൽ—ഉപയോഗിക്കാൻ കൊള്ളാവുന്ന പ്രാർത്ഥനകളും കൂടെ പ്രാർത്ഥനാക്രമത്തിൽ ചേർത്താൽ കൊള്ളാം. ഇങ്ങനെ ഒന്നില്ലാത്തതുകൊണ്ടു് വല്ല വേദപുസ്തകഭാഗമോ, കുറെ സങ്കീർത്തനങ്ങളോ, ചില സി. എം. എസ്സ്. കൺവെൻഷൻ പാട്ടുകളോ ഒക്കെയാണു് അങ്ങനെയുള്ള ഭവനങ്ങളിൽ ചെന്നാൽ കേട്ടുകൊണ്ടിരിക്കുന്നതു്.

അതിനാൽ ഇങ്ങനെയുള്ള കാര്യങ്ങൾ മുൻനിർത്തി എത്രയും വേഗം പ്രാർത്ഥനാ പുസ്തകം ക്രോഡീകരിക്കണമെന്നു് അപേക്ഷിച്ചുകൊള്ളുന്നു.

ഡബ്ളിയു. സി. മാണി

# വേദവായനക്കുറിപ്പുകൾ

## ചൊവ്വ

എഫേസ്യർ 1: 3–6; 2: 4–7

ദാതാവായ ദൈവത്തിൻെറ ഔദാര്യാധിക്യത്തെക്കുറിച്ചാണു് ഇന്നത്തെ വായനയിൽ പൗലോസ്ശ്ളീഹാ പ്രതിപാദിക്കുന്നതു്. യേശുക്രിസ്തുവിൽ ദൈവം നമുക്കായി ചെയ്തിട്ടുള്ളതിനെല്ലാം വേണ്ടി ദൈവത്തെ സ്തുതിക്കുവാൻ അദ്ദേഹം നമ്മോടാവശ്യപ്പെടുന്നു. എല്ലാ നല്ല ദാനങ്ങളുടെയും ദാതാവു ദൈവമാണെന്നു് നാം ചിന്തിക്കാറുണ്ടോ? അവ എവിടെനിന്നോ എങ്ങനെയോ വന്നുചേരുന്നു എന്നല്ലാതെ ദൈവത്തിൻെറ ഔദാര്യത്തിൻെറയും സ്നേഹത്തിൻെറയും കരുതലിൻെറയും ഫലമാണെന്നു് നാം ചിന്തിക്കാറുണ്ടോ? അവയ്ക്കുവേണ്ടി ദൈവത്തിനു നന്ദിപറയുന്ന പതിവു നമുക്കുണ്ടോ? വർണ്ണിക്കാവതല്ലാത്ത ദാനമായ യേശുക്രിസ്തുവിൻെറ ജനനത്തെ കൊണ്ടാടുന്ന ക്രിസ്സ്മസ്സ് അടുത്തു വരുന്ന ഈ വേളയിൽ ആഴമായ കൃതജ്ഞതയുടെ ആത്മാവിനെ നമ്മിൽ വളർത്തുവാൻ നാം ശ്രദ്ധിക്കണം. ദൈവത്തിനു നമ്മോടുള്ള ഔദാര്യത്തിനു നന്ദി പ്രകടിപ്പിക്കുന്നതോടൊപ്പം മററുള്ളവരോടും ഔദാര്യപൂർവ്വം പെരുമാറേണ്ടതു നമ്മുടെ കടമയാണു്. നമ്മുടെ ഔദാര്യം പ്രായോഗികമാക്കേണ്ടതെങ്ങനെ എന്നു പ്രാർത്ഥനാപൂർവ്വം ചിന്തിക്കാം

## ബുധൻ

2 കൊരിന്ത്യർ 4: 1–7

ദൈവത്തിൻെറ ഔദാര്യത്തേയും ദാനങ്ങളേയും കുറിച്ചു നാം ഇന്നലെ ചിന്തിക്കയുണ്ടായി. എന്നാൽ ഇത്ര വലിയ ഔദാര്യത്തിനു നാം പ്രത്യുത്തരം നൽകേണ്ടതെങ്ങനെ എന്നാലോചിക്കുമ്പോൾ വെളിപ്പെടുന്ന ഒരു പരമാർത്ഥമാണു് ഇന്നത്തെ വായനയിൽ അപ്പോസ്തലൻ ചൂണ്ടിക്കാണിക്കുന്നതു്. "ഈ നിക്ഷേപം നമുക്കു മൺപാത്രങ്ങളിൽ ആകുന്നു." പഴയ കാലത്തു് പൗരസ്ത്യ രാജ്യങ്ങളിൽ ഉപയോഗിച്ചിരുന്ന കളിമണ്ണുകൊണ്ടുണ്ടാക്കിയ വിളക്കുകളോടു മനുഷ്യജീവിതത്തെ ഉപമിച്ചുകൊണ്ടായിരിക്കാം പൗലൂസ് ശ്ളീഹാ ഇതെഴുതിയതു്. ദൈവസ്നേഹത്തിൻെറ വെളിച്ചം മററുള്ളവക്കും കാണിച്ചുകൊടുക്കുവാൻ ദൈവം നമ്മെ നിയോഗിച്ചിരിക്കുന്നു. എന്നാൽ ആ വെളിച്ചം ഉൾക്കൊള്ളുന്ന നമ്മുടെ ഐഹികജീവിതം വെറും മൺപാത്രംപോലെ ബലഹീനമാണു്. ദൈവത്തിൻെറ വെളിച്ചം പ്രതിബിംബിച്ചു കാണിക്കുന്നതിനു പകരം അതിനെ മറച്ചുകളയുകയല്ലേ നാം ചെയ്യുന്നതു്? എന്നാൽ ദൈവം നമ്മെ ശക്തിപ്പെടുത്തുവാനും നിയന്ത്രിക്കുവാനും നാം അനുവദിച്ചാൽ ബലഹീന മൺപാത്രങ്ങളായ നമ്മെപ്പോലും എടുത്തുപയോഗിക്കുവാൻ ദൈവത്തിനു കഴിയും. യേശുവിനോടുള്ള സഖിത്വത്തിലും വിശ്വാസത്തിലും നാം അനുദിനം ജീവിക്കുന്നെങ്കിൽ ദൈവത്തിൻെറ വെളിച്ചം മററുള്ളവരും കാണത്തക്ക വിധത്തിൽ പ്രകാശിക്കാതിരിക്കയില്ല.

## വ്യാഴം

എബ്രായർ 12: 1–3

ദൈവത്തിലും അവൻെറ ശക്തിയിലും ആശ്രയിച്ചു് ദൈവത്തിൻെറ ഉദ്ദേശങ്ങളെ ലക്ഷ്യമാക്കി ജീവിച്ച വിശുദ്ധന്മാർ അവൻെറ നാമത്തിൽ വലിയ കാര്യങ്ങൾ പ്രവർത്തിച്ചു. അവരെപ്പോലെ നാമും ക്രിസ്തീയ ജീവിതമാകുന്ന ഓട്ടത്തിൽ മത്സരിക്കുവാൻ വിളിക്കപ്പെട്ടിരിക്കുന്നു എന്നും നമ്മുടെ വിജയത്തിനുവേണ്ടി ആകാംക്ഷയോടെ കാ

ന്തിരിക്കുകയും പ്രാർത്ഥിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്ന ആ വിശുദ്ധന്മാരുടെ അദൃശ്യസംഘം നമ്മെ വലയം ചെയ്യുന്നു എന്നും എബ്രായ ലേഖകൻ നമ്മെ അനുസ്മരിപ്പിക്കുന്നു. മത്സര ഓട്ടത്തിന് ഒരു ലക്ഷ്യമുണ്ടു്. ആ ലക്ഷ്യത്തിലെത്തുവാൻ നമ്മുടെ മുഴുവൻ ശക്തിയും നാം പ്രയോഗിക്കുന്നു. അതിനു വളരെ പരിശീലനവും ആത്മനിയന്ത്രണവും ഏകാഗ്രതയും ആവശ്യമായിരിക്കുന്നു. ജീവിതമാകുന്ന ഓട്ടത്തിൽ നമ്മുടെ ലക്ഷ്യം ക്രിസ്തു തന്നെ. നമ്മുടെ ദൃഷ്ടി എപ്പോഴും അവനിൽ പതിഞ്ഞിരിക്കണം. അവൻ മുമ്പേ ഈ ഓട്ടം ഓടി വിജയം വരിച്ചിട്ടുള്ളവനാണ്. അതുകൊണ്ടു അതിന്റെ പ്രയാസങ്ങളും പ്രതിബന്ധങ്ങളുമെല്ലാം അവനറിയാം. അവയെ തരണം ചെയ്യാനുള്ള ശക്തി അവൻ തന്നെയാണ് നൽകുന്നതു്. വിശ്വാസവും സ്ഥിരോത്സാഹവുമാണ് വിജയത്തിനാവശ്യം. അവനെ നോക്കുകയാണു നമ്മുടെ കർത്തവ്യം.

**വെള്ളി**

മത്തായി 6: 5–8

ദൈവവുമായി ഏററവും അടുത്ത ബന്ധത്തിൽ ഏർപ്പെടുന്നതിനുള്ള ഉപാധി ആയിട്ടാണ് പ്രാർത്ഥനയെ കർത്താവു വീക്ഷിക്കുന്നതു്. അവിടെയും കപടഭക്തിക്കു സ്ഥാനമുണ്ടാകാമെന്നു കർത്താവു ചൂണ്ടിക്കാണിക്കുന്നു. ദൈവത്തോടു നമ്മുടെ ആവശ്യങ്ങൾ പറയുക മാത്രമല്ല പ്രാർത്ഥന. ദൈവത്തിന്റെ ശബ്ദം കേൾക്കുകയും ഹിതം അറിയുകയും ചെയ്‌വാൻ തക്കവണ്ണം ദൈവസന്നിധിയിൽ ശ്രദ്ധയോടെ കാത്തിരിക്കുക എന്നതും പ്രാർത്ഥനയുടെ ഒരു പ്രധാന വശമാണ്. മാതാപിതാക്കന്മാർ മക്കളുടെ വിശ്വാസം ആർജ്ജിക്കുവാൻ ആഗ്രഹിക്കുന്നതുപോലെ ദൈവവും തന്റെ മക്കളായ നാമോരോരുത്തരുടെയും വിശ്വാസം ആഗ്രഹിക്കുന്നു. ദാനങ്ങൾ ചോദിച്ചു വാങ്ങിക്കുകയല്ല പ്രാർത്ഥനയുടെ പ്രധാന ഉദ്ദേശമായിരിക്കേണ്ടതു്. ദൈവത്തോടുകൂടെ ഇരിക്കുകയാണ് പ്രാർത്ഥന. അതിൽ നമുക്കു സന്തോഷവും സംതൃപ്തിയുമുണ്ടോ? പ്രാർത്ഥന ആത്മാർത്ഥത നിറഞ്ഞതും ലളിതവുമായിരിക്കണമെന്നു കർത്താവു പഠിപ്പിക്കുന്നു. നമ്മുടെ പ്രാർത്ഥനയ്ക്കു ഈ ലക്ഷണങ്ങൾ ഉണ്ടോ?

**ശനി**

മത്തായി 6: 9–15.

ക്രിസ്ത്യാനിയുടെ കുടുംബപ്രാർത്ഥനയാണിതു്. സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ എന്ന സംബോധനയിൽ ഈ പ്രാർത്ഥനയുടെ സ്വഭാവവും സാരാംശവും അടങ്ങിയിരിക്കുന്നു. ശേഷമുള്ളതെല്ലാം ഈ മൂന്നു വാക്കുകളുടെ വ്യാഖ്യാനമായിക്കരുതാം. ഞങ്ങളുടെ പിതാവു് എന്നു ദൈവത്തെ വിളിക്കുമ്പോൾ ലോകത്തിലുള്ള മറെറല്ലാവരുമായി നമുക്കുള്ള സഹോദരബന്ധത്തെ നാം വ്യക്തമാക്കുന്നു. കർതൃപ്രാർത്ഥനയിലെ ആദ്യത്തെ മൂന്നു് അപേക്ഷകൾ ദൈവ തിരുനാമമഹത്വത്തെ സംബന്ധിക്കുന്നതും ദൈവം നമ്മിൽനിന്നു പ്രതീക്ഷിക്കുന്നതുമായ കാര്യങ്ങളെ സംബന്ധിച്ചാണ്. പിന്നീടുള്ള മൂന്നപേക്ഷകൾ ദൈവതിരുനാമത്തെ മഹത്വപ്പെടുത്തുവാൻ നാം പ്രാപ്തരായിത്തീരുന്നതിനു് ദൈവത്തിൽ നിന്നും നാം പ്രതീക്ഷിക്കുന്ന കാര്യങ്ങളെക്കുറിച്ചാണ്. "ഞങ്ങൾക്കാവശ്യമുള്ള ആഹാരം" എന്ന പദപ്രയോഗം നമ്മുടെ ശാരീരികവും ആത്മീകവുമായ എല്ലാ ആവശ്യങ്ങളെയും ഉൾക്കൊള്ളുന്നതാണ്. ദൈവത്തിന്റെ ക്ഷമിക്കുന്നതും സ്നേഹം നിറഞ്ഞതുമായ സ്വഭാവത്തെ നമ്മുടേതാക്കിത്തീർക്കുവാൻ ഈ പ്രാർത്ഥന നമ്മെ ആഹ്വാനം ചെയ്യുന്നു

**ഞായർ**

1 കൊരിന്ത്യർ 4: 1–5.

ക്രിസ്ത്യാനികൾ എന്ന നിലയിൽ നാമോരോരുത്തരും ദൈവത്തിന്റെ ഗൃഹവിചാരകന്മാരാണ്. സമയം, ധനം, ബുദ്ധിശക്തി, ശരീരബലം മുതലായി പല താലന്തുകൾ ദൈവം നമ്മെ ഭരമേല്പിച്ചിട്ടുണ്ടു്. അവയെ നാം ദൈവത്തിനു പ്രസാദകരവും പ്രയോജനകരവും ആയ വിധത്തിൽ വിനിയോഗിക്കുന്നുണ്ടോ? എന്നാൽ നമ്മെ ഏല്പിച്ചിട്ടുള്ള ഏററവും വലിയ താലന്തു് സുവിശേഷം എന്നതാണ്. ക്രിസ്തുവിന്റെ മഹിമാധനത്തെ മററുള്ളവർക്കും ലഭ്യമാകത്തക്ക വിധത്തിൽ പകർന്നു കൊടുക്കുവാനുള്ള ചുമതല നമുക്കുണ്ടു്. പ്രവർത്തിക്കുന്നതു കർത്താവുതന്നെയാണ്. എന്നാൽ അവന്റെ പ്രവർത്തനത്തിനു വഴിയൊരുക്കുവാൻ നമ്മെ വിളിച്ചിരിക്കുന്നു. നാം എത്രമാത്രം നമ്മുടെ ചുമതല വഹിക്കുന്നുണ്ടു് എന്നു വിധിക്കുന്നതു കർത്താവുതന്നെയാണ്. മററുള്ളവരോ നാം തന്നെയോ നമ്മെ വിധിച്ചാൽ ആ വിധി ശരിയായിരിക്കണമെന്നില്ല. കർത്താവു നമ്മെ വിളിക്കുമ്പോൾ നാം കുററമററവരായി കാണപ്പെടണമെന്നുള്ളതായിരിക്കണം നമ്മുടെ ആഗ്രഹം.

**തിങ്കൾ**

എഫേസ്യർ 5:8–17.

വിശ്വസ്തതയുള്ള കാര്യവിചാരകന്മാരായിരുന്നു ക്രിസ്തീയ സ്വഭാവം വെളിപ്പെടുത്തുവാൻ അപ്പോസ്തോലൻ പ്രബോധിപ്പിക്കുന്നു. ക്രിസ്ത്യാനിയുടെ ജീവിതമാണ് അവന്റെ ഏററവും വലിയ പ്രസംഗം. ക്രിസ്ത്യാനികൾ ലോകത്തിന്റെ വേദപുസ്തകമാണെന്നു് ആരോ പറഞ്ഞതു വളരെ ശരിയാണ്. വേദപുസ്തകം വായിച്ചു മനസ്സിലാക്കാൻ എല്ലാവർക്കും കഴിഞ്ഞെന്നു വരികയില്ല. എന്നാൽ ആർക്കും വായിക്കത്തക്കവണ്ണം ലോകരുടെ മുമ്പാകെ തുറന്നു വയ്ക്കപ്പെട്ടിരിക്കുന്ന വേദപുസ്തകമാണ് ഓരോ ക്രിസ്ത്യാനിയുടെയുംജീവിതം. നാം വിശ്വസിക്കുകയും ഏററുപറയുകയും ചെയ്യുന്ന ക്രിസ്തുവിന്റെ സ്വഭാവം അല്പമായിട്ടെങ്കിലും മററുള്ളവർ നമ്മുടെ ജീവിതത്തിൽ കാണണം. ഇരുട്ടിൽ പ്രകാശിക്കുന്ന ഒരു വെളിച്ചമായിട്ടാണ്. പൗലൂസ് ശ്ലീഹാ ക്രിസ്ത്യാനിയുടെ ജീവിതത്തെ കാണുന്നതു്. അക്രൈസ്തവസാഹചര്യത്തിൽ ജീവിക്കുന്ന നമ്മുടെ ജീവിതത്തെക്കുറിച്ചു് അങ്ങനെ പറയുവാൻ കഴിയുമോ? നാം അറിഞ്ഞും അറിയാതെയും അക്രൈസ്തവ മാനദണ്ഡങ്ങൾക്കു കീഴ്പ്പെട്ടുപോകുന്നുണ്ടോ എന്നു് എപ്പോഴും പരിശോധിക്കേണ്ടതാണ്

## നാലാമതു സമ്മേളനം

സഭകളുടെ അഖിലലോകകൗൺസിലിന്റെ നാലാമതു സമ്മേളനം ആഡിസബാബയിൽവച്ചു് നടത്തുന്നതിനു് എത്തിയോപ്യയിലെ ആബൂനാ മാർ തെയോഫിലോസ് തിരുമേനിയും സിഡ്നിയിൽവച്ചു നടത്തുന്നതിനു് ആസ്ത്രേലിയായിലെ ബിഷപ്പും ക്ഷണിച്ചിട്ടുണ്ടെന്നു് യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമേനി പ്രസ്താവിച്ചു.

# ആരാധനയും മനുഷ്യനിർമ്മിതരായ ദേവന്മാരും

എം. തൊമ്മൻ

“പിന്നെ പിശാചു് അവനെ ഏററവും ഉയരന്നോരു മലമേൽ കൂട്ടിക്കൊണ്ടുപോയി ലോകത്തിലുള്ള സകല രാജ്യങ്ങളെയും അവയുടെ മഹത്വത്തെയും കാണിച്ചു: വീണു് എന്നെ നമസ്കരിച്ചാൽ ഇതൊക്കെയും നിനക്കു തരാം എന്നു പറഞ്ഞു. യേശു അവനോടു്: സാത്താനേ, എന്നെ വിട്ടു പോ; “നിന്റെ ദൈവമായ കർത്താവിനെ നമസ്കരിച്ചു് അവനെ മാത്രമേ ആരാധിക്കാവൂ” എന്നു് എഴുതിയിരിക്കുന്നുവല്ലോ എന്നു പറഞ്ഞു.” (മത്തായി 4: 8_10)

മനുഷ്യൻ ആരെ, എന്തിനെ ആരാധിച്ചാലും വേണ്ടില്ല, അവൻ നല്ലവനായിരുന്നാൽ മതി എന്നു ചിലർ പറയാറുണ്ടു്. ഇതു ക്രിസ്തുവിന്റെയും വേദപുസ്തകത്തിന്റെയും ചിന്താഗതിയിൽനിന്നു വ്യത്യസ്തമാണു്. മനുഷ്യൻ സത്യദൈവത്തെ ആരാധിക്കണമെന്നും അവനെ മാത്രമേ ആരാധിക്കാവൂ എന്നുമുള്ളതു നിർബന്ധമാണു്. ആരാധന എന്നുള്ളതു നാം സാധാരണ വിചാരിക്കുന്നതുപോലെ “പള്ളിയിൽ പോകുക” മാത്രമല്ല. പള്ളിയിൽ പതിവായി പോകുന്ന പലരുടെയും ജീവിതത്തെ ആ പതിവു കാര്യമായി ബാധിക്കാറില്ല. അതുകൊണ്ടായിരിക്കാം ആരാധനയും നല്ല ജീവിതവും തമ്മിൽ പറയത്തക്ക ബന്ധമില്ലാത്തതായി ചിലർ വിചാരിക്കുന്നതു്. ഒരു മനുഷ്യൻ സ്വന്ത ജീവിതത്തിൽ സംതൃപ്തിക്കും സന്തോഷത്തിനും ‘സുരക്ഷിതത്വത്തിനുംവേണ്ടി എന്തിനെ ആശ്രയിക്കുന്നുവോ അതിനെയാണു് അവൻ യഥാർത്ഥത്തിൽ ആരാധിക്കുന്നതു്. ഒരു മനുഷ്യന്റെ ചിന്തയിലും അഭിലാഷത്തിലും പ്രഥമസ്ഥാനം ലഭിക്കുന്നതു് ഏതിനോ, അവൻ എന്തിനുവേണ്ടി ഏററവും അധികം പ്രയത്നിക്കുകയും ത്യാഗങ്ങൾ അനുഷ്ഠിക്കുകയും ചെയ്യുന്നുവോ, അതാണു് യഥാർത്ഥത്തിൽ അവന്റെ ദൈവം. ഈ വിധത്തിൽ ആലോചിക്കുമ്പോൾ, ആഴ്ചയിലൊരിക്കലോ മറേറാ നാം ദേവാലയത്തിൽ ഒരുമിച്ചു കൂടുമ്പോഴോ, അല്ലെങ്കിൽ ദിവസംപ്രതിയുള്ള നമ്മുടെ പ്രാർത്ഥനാവേളകളിലോ നാം സംബോധന ചെയ്യുന്ന ദൈവമായിരിക്കണമെന്നില്ല യഥാർത്ഥത്തിൽ നാം ആരാധിക്കുന്ന ദൈവം. ‘പണമാണു് അയാളുടെ ദൈവം’; അല്ലെങ്കിൽ ‘സുഖാനുഭവമാണു് അയാളുടെ മതം’ എന്നെല്ലാം ചിലരെക്കുറിച്ചു സാധാരണ പറയാറുണ്ടു്. അതായതു്, ധനസമ്പാദനവും സുഖാനുഭവവുമാണു് അവരുടെ പ്രധാന ജീവിതോദ്ദേശം എന്നർത്ഥം. നാം ജീവിതലക്ഷ്യമായിക്കരുതി ഏതൊന്നിനെ പിന്തുടരുന്നുവോ അതാണു് നമ്മുടെ ആരാധനാവസ്തു. മനുഷ്യന്റെ ജീവിതത്തിൽ എന്തെങ്കിലും ഒന്നിനു പ്രഥമസ്ഥാനം ലഭിച്ചേ മതിയാകൂ. അതു ദൈവമല്ലെങ്കിൽ മറെറന്തെങ്കിലുമായിരിക്കും. ഏതിനു പ്രഥമ പരിഗണന ലഭിക്കുന്നുവോ അതിനെ ആയിരിക്കും അവൻ ആരാധിക്കുന്നതു്.

ഇസ്രായേൽമക്കളെ മിസ്രയീമിലെ അടിമത്വത്തിൽനിന്നു വിട്ടുവിച്ച ശേഷം മോശ അവരെ പഠിപ്പിച്ച ആദ്യപാഠം “ഞാനല്ലാതെ അന്യ ദൈവങ്ങൾ നിങ്ങൾക്കുണ്ടാകരുതു്” എന്നുള്ള യഹോവയുടെ കല്പന ആയിരുന്നു. ഈ പാഠം പഠിക്കുക അത്ര എളുപ്പമല്ലായിരുന്നു. പ്രത്യേകിച്ചും വാഗ്ദത്തദേശമായ കനാനിൽ എത്തിയപ്പോൾ അന്യ ദൈവങ്ങളെ ആരാധിച്ചിരുന്ന കനാന്യരുടെ മദ്ധ്യത്തിലായിരുന്നു അവർ ജീവിക്കേണ്ടിയിരുന്നതു്. കനാന്യരുടെ ദേവന്മാരും യഹോവയും തമ്മിലുണ്ടായിരുന്ന പ്രധാന വ്യത്യാസം അവയെ ആരാധിക്കുന്നവർ അക്കാരണത്താൽ ജീവിതവിശുദ്ധിയോ നീതിനിഷ്ഠയോ സത്യസന്ധതയോ ഉള്ളവരായിരിക്കണമെന്നു നിർബന്ധമില്ലായിരുന്നു എന്നും, നേരെ മറിച്ചു് യഹോവയുടെ ആരാധകന്മാർ അങ്ങനെ ആയിരിക്കണമെന്നു നിർബന്ധമുണ്ടായിരുന്നു എന്നുമുള്ളതാണു്, നല്ല വിളവു്, ഐശ്വര്യം മുതലായ ചില ആനുകൂല്യങ്ങൾക്കുവേണ്ടി മാത്രമായിരുന്നു പുറജാതികൾ അവരുടെ ദേവന്മാരെ ആരാധിച്ചിരുന്നതു്. ഈ ആനുകൂല്യങ്ങൾ യിസ്രായേല്യർക്കും ആവശ്യമായിരുന്നു. ചിലർ അവയിൽമാത്രം തൃപ്തിയടഞ്ഞു. യഹോവയെ ഉപേക്ഷിക്കാതെ തന്നെ മററു ദേവന്മാരെയും ആശ്രയിക്കുവാനുള്ള ഒരു പരീക്ഷയ്ക്കു് അവർ വിധേയരായി. ആഗ്രഹനിവൃത്തിക്കുള്ള ഒരുപാധിയായി ദൈവത്തെതരംതാഴ്ത്താനുള്ള പരീക്ഷ എത്ര രൂക്ഷമായിട്ടുള്ളതാണെന്നു നമുക്കറിയാം. ഈ ദുഷ്പ്രവണതയിൽനിന്നു് യിസ്രായേൽ ജാതിയെ വീണ്ടെടുക്കാൻ അവരുടെ നേതാക്കന്മാർ ഭഗീരഥപ്രയത്നം ചെയ്യേണ്ടിവന്നു. അതിൽ അവർ പലപ്പോഴും പരാജയപ്പെടുകയും ചെയ്തു.

മോശയുടെ കാലത്തിനു് ഏകദേശം മുന്നൂറു വർഷങ്ങൾക്കു ശേഷം ആരാധന സംബന്ധിച്ച ഈ പ്രശ്നം ഏററവും വിഷമകരമായിതീർന്ന ഒരു ഘട്ടം യിസ്രായേൽ അഭിമുഖീകരിക്കേണ്ടിവന്നു. ആഹാബു് രാജാവു് രാഷ്ട്രീയവും വാണിജ്യപരവുമായ ചില പരിഗണനകൾ മുൻനിർത്തി ഒരു പുറജാതിക്കാരിയായിരുന്ന ഈസെബേൽ രാജകുമാരിയെ വിവാഹം ചെയ്തു. പുതിയ രാജ്ഞി യിസ്രായേലിന്റെ രാജധാനിയിൽ ബാൽ വിഗ്രഹാരാധനയും ഏർപ്പെടുത്തി. മററു ദേവന്മാരെ ആരാധിക്കുവാൻ യിസ്രായേല്യർ നേരത്തെ തന്നെ നേരിട്ടിരുന്ന പരീക്ഷയുടെ ശക്തി ഇപ്പോൾ പതിന്മടങ്ങു വർദ്ധിച്ചു. രാജകീയ പിന്തുണയും മാതൃകയും പ്രജകളെ വഴി തെററിക്കതന്നെ ചെയ്തു. യിസ്രായേലിന്റെ ചരിത്രത്തിലെ ഒരു വലിയ പ്രതിസന്ധിഘട്ടമായിരുന്നു ഇതു്. ധീരനായ ഏലിയാ പ്രവാചകൻ ഈ അത്യാഹിതത്തിൽനിന്നു് അവരെ രക്ഷിച്ചു. അദ്ദേഹം എല്ലാ യിസ്രയേലിനെയും ബാൽ വിഗ്രഹാരാധകരുടെ നാനൂററമ്പതു പ്രവാചകന്മാരെയും ഈസെബേൽ രാജ്ഞിയുടെ സ്വന്തം പ്രവാചകന്മാരായ മററു നാനൂറു പേരെയും എല്ലാം കർമ്മേൽ പർവ്വതത്തിൽ വിളിച്ചുകൂട്ടി. ഏലിയാവു സ്വന്ത ജനത്തോടായി ഇപ്രകാരം പറഞ്ഞു; “നിങ്ങൾ എത്രത്തോളം രണ്ടു തോണിയിൽ കാൽ വെക്കും? യഹോവ ദൈവമെങ്കിൽ അവനെ അനുഗമിപ്പിൻ; ബാൽ എങ്കിലോ അവനെ അനുഗമിപ്പിൻ.”

അതിനുശേഷം നടന്ന പരീക്ഷണവും അതിന്റെ വിജയത്താൽ ഏലിയാ യഹോവയുടെ ശക്തിയെ തെളിയിച്ചതുമെല്ലാം 1 രാജാക്കന്മാർ 18-ാം അദ്ധ്യായത്തിൽ വായിച്ചറിയുക.

പഴയ നിയമത്തിലെ ഈ കഥ നമ്മെ പഠിപ്പിക്കുന്ന പ്രധാനസത്യം മനുഷ്യജീവിതത്തിന് ഒരേ ഒരു ആരാധനാകേന്ദ്രവും ലക്ഷ്യവും മാത്രമേ ഉണ്ടായിരിക്കാവൂ എന്നും അതു ഏക സത്യദൈവമായിരിക്കണമെന്നും ഉള്ളതാണ്. രണ്ടു തോണിയിൽ കാൽ വയ്ക്കുന്ന രീതി അപകടകരവും ആത്യന്തികമായി അപ്രായോഗികവുമാണ്. ഇതു തന്നെയാണ് നമ്മുടെ കർത്താവ് മരുഭൂമിയിൽ വച്ചുണ്ടായ പരീക്ഷയെ അഭിമുഖീകരിച്ചു വിജയം നേടിയതിൽ നിന്നും നാം പഠിക്കുന്ന പാഠം. "നീ എന്നെ വീണു നമസ്കരിച്ചാൽ ലോകത്തിലുള്ള സകല രാജ്യങ്ങളെയും അവയുടെ മഹത്വത്തേയും ഞാൻ നിനക്കു തരാം" എന്നു സാത്താൻ പറഞ്ഞു. പഴയനിയമത്തിൽ നിന്നുള്ള ഒരു വാക്യമാണ് അതിനുത്തരമായി കർത്താവു പറഞ്ഞതു്: "നിന്റെ ദൈവമായ കർത്താവിനെ നമസ്കരിച്ച് അവനെ മാത്രമേ ആരാധിക്കാവൂ."

പല ദൈവങ്ങളെ ആരാധിക്കുവാനുള്ള പരീക്ഷ നമ്മെയെല്ലാം എപ്പോഴും നേരിട്ടുകൊണ്ടാണിരിക്കുന്നതു്. അറിഞ്ഞും അറിയാതെയും ചില സ്വാർത്ഥതാല്പര്യങ്ങൾക്കുവേണ്ടി നാം ദൈവത്തെ ഉപേക്ഷിക്കുകയും അവന്റെ അലംഘ്യമായ പ്രമാണങ്ങളിൽനിന്നു വ്യതിചലിക്കുകയും ചെയ്യാറില്ലേ? സാവധാനവും സുനിശ്ചിതവുമായ ക്രിസ്തീയമാർഗ്ഗങ്ങളെ ഉപേക്ഷിച്ച് ഉടനടിയുള്ള വിജയത്തിനോ ഫലപ്രാപ്തിക്കോ വേണ്ടി നാം ലോകത്തിന്റെ മാർഗ്ഗങ്ങളെ അവലംബിക്കാറില്ലേ? കാതലായ മൂല്യങ്ങളെ ബലി കഴിച്ചിട്ടു പോലും കാര്യക്ഷമതയെയും വിജയത്തെയും ആരാധിക്കുന്ന രീതി നമ്മുടെ സ്വന്ത ജീവിതത്തിലും സഭാജീവിതത്തിലും ഇല്ലേ? ഏകസത്യദൈവമായിരിക്കണം നമ്മുടെ ഏക ലക്ഷ്യം. നമ്മുടെ മാർഗ്ഗങ്ങളും അവന്റെ ഹിതത്തിനും സ്വഭാവത്തിനും നൂറുശതമാനം അനുയോജ്യമായിരിക്കണം. അല്ലാത്തതെല്ലാം വിഗ്രഹാരാധനയാണ്.

# സ്ത്രീധനനിരോധന നിയമവും പള്ളികളിലെ വരുമാനവും

## വരനും വധുവും പള്ളിക്കു സംഭാവന നൽകണം— മാർത്തോമ്മാ മെത്രാപ്പോലീത്തായുടെ കല്പന

യൂഹാനോൻ മാർത്തോമ്മാ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു താഴെക്കാണുന്നകല്പന മാർത്തോമ്മാ സഭയിലെ പള്ളികൾക്കയച്ചിരിക്കുന്നു:—

ഇൻഡ്യൻ പാർലമെന്റ് നിയമമാക്കുകയും, 1961 ജൂലൈ മുതൽ ഊർജ്ജിതത്തിൽ വരികയും ചെയ്തിരിക്കുന്ന സ്ത്രീധന നിരോധന നിയമം, നമ്മെ ഏതു വിധം ബാധിക്കും എന്ന ചോദ്യവും അന്വേഷണവും പല ഇടങ്ങളിൽനിന്നു വരുന്നുണ്ടു്. നിയമം ഇൻഡ്യയിലുള്ള എല്ലാവരേയും ബാധിക്കുന്നതായിട്ടാണു പ്രഖ്യാപിച്ചിരിക്കുന്നതു്. ഒരു മതവിഭാഗക്കാരേയും അതിൽനിന്നു് ഒഴിവാക്കിയിട്ടില്ല.

എന്നാൽ വടക്കേ ഇൻഡ്യയിലും ഹിന്ദു സമൂഹങ്ങളിലും നടപ്പിലിരിക്കുന്ന സ്ത്രീധനവും സുറിയാനിക്രിസ്ത്യാനികളുടെ സ്ത്രീധനവും തമ്മിൽ വ്യത്യാസം ഉണ്ടു്. നമ്മുടെ സ്ത്രീധനം ഒരു പിതാവു തന്റെ മകളെ വിവാഹം മൂലം വേറൊരു കുടുംബത്തിലെ അംഗമായി അയയ്ക്കുമ്പോൾ മകൾക്കായി കൊടുക്കുന്ന ദാനവും സ്വത്തിന്റെ അംശവുമാണു്. എന്നാൽ പല ക്രിസ്ത്യേതര സമൂഹങ്ങളിലും ഒരു സ്ത്രീയെ വിവാഹം ചെയ്യുന്നതിനു, വരനോ വരന്റെ കുടുംബക്കാർക്കോ കൊടുക്കുന്ന ഒരു തുകയാണു് സ്ത്രീധനം എന്നു് പറയുന്നതു്. ആ കൊടുക്കുന്ന തുകമേൽ അവരുടെ ഇടയിൽ സ്ത്രീക്കു യാതൊരവകാശവും ഇല്ല. സുറിയാനിക്രിസ്ത്യാനികളുടെ പുരാതന സ്ത്രീധന രീതി വളരെ നല്ലഒരു രീതിയാണു്. അതു് സ്ത്രീയുടെ സ്വത്തും അവകാശവുമാണു്.

സുറിയാനി ക്രിസ്ത്യാനികളുടെ സ്ത്രീധന സമ്പ്രദായത്തെ ബാധിക്കുന്നതല്ല ഇപ്പോഴത്തെ സ്ത്രീധന നിരോധന ആക്ട് എന്ന വാദം ശരിയായിരിക്കാം. ഏതായാലും ഒരു സുപ്രീംകോർട്ടു വിധിമൂലമേ ഇതു സംശയ രഹിതമായിത്തീരുകയുള്ളു എന്നാണു് നിയമജ്ഞന്മാരുടെ പൊതുവെയുള്ള അഭിപ്രായം.

ഈ പരിതഃസ്ഥിതിയിൽ നമ്മുടെ ജനങ്ങളുടെ നടത്തിപ്പിന്നായി ഇപ്രകാരം അറിയിക്കുന്നു.

വിവാഹ രജിസ്റ്ററിൽ നിന്നു് സ്ത്രീധനകോളം വെട്ടിക്കളയണം. കുറികൊടുക്കുമ്പോൾ സ്ത്രീധനത്തുക കുറിയിൽ എഴുതേണ്ട ആവശ്യമില്ല. വിവാഹസമയം, വരനും വധുവും പള്ളിക്കു് സംഭാവന വയ്ക്കേണ്ടതു് ആവശ്യമാകയാൽ രജിസ്റ്ററിൽ സംഭാവനത്തുക എഴുതണം. നമ്മുടെ ഇടവകജനങ്ങൾ ഏവരും മുമ്പു കൊടുത്തിരുന്ന നിരക്കനുസരിച്ചുള്ള തുക തങ്ങളുടെ മക്കളുടെ വിവാഹസമയം പള്ളിക്കു കൊടുക്കുന്നതിൽ കൂടുതൽ ഉത്സാഹം ഈ സമയത്തു് കാണിക്കണം എന്നു് എല്ലാവരേയും ഞാൻ പ്രബോധിപ്പിക്കുന്നു.

വിവാഹസമയം നമ്മുടെ പെൺമക്കളെ കുടുംബത്തിൽ നിന്നു അവകാശം കൊടുത്തു വിടുന്ന ഒരു അവസരമാകയാൽ, സുറിയാനി ക്രിസ്ത്യാനികൾ തങ്ങളുടെ വസ്തുവകകൾ സംബന്ധിച്ചു മരണപത്രിക (will) എഴുതി സൂക്ഷിക്കേണ്ടതിന്റെ ആവശ്യവും ഈ സമയത്തു ഞാൻ നിങ്ങളെ ഓർപ്പിക്കുന്നു.

---

## കൗൺസിൽ. .....

(3-ാം പേജിൽനിന്നു തുടർച്ച)

ക്കി. അൾജീറിയായിൽ സമാധാനം പുനഃസ്ഥാപിക്കുന്നമെന്നു പ്രാർത്ഥിച്ചുകൊണ്ടും അൾജീറിയൻ അഭയാർത്ഥികൾക്കിടയിൽ റിലീഫ് പ്രവർത്തനം തുടരണമെന്നു് അംഗസഭകളെ ഉൽബോധിപ്പിച്ചുകൊണ്ടുമുള്ള ഒരു പ്രമേയവും സമ്മേളനം അംഗീകരിച്ചു.

റഷ്യൻ ഓർത്തഡോക്സ് സഭ ഉൾപ്പെടെ 23 സഭകളെ സമ്മേളനം കൗൺസിലിന്റെ അംഗങ്ങളായി ഇത്തവണ പ്രവേശിപ്പിക്കുകയുണ്ടായി.

Reg. No. 2568 Licence No. 48

# ചർച്ച് വീക്കിലി

## THE LIGHT CAME INTO THE WORLD*

Rev. U Ba Hymin

"In the beginning was the Word, and the Word was with God, and the Word was God. He was in the beginning with God; all things were made through Him, and without Him was not anything made that was made. In Him was Life, and the Life was the Light of men. The Light shines in the darkness, and the darkness has not overcome it..........

The true Light that enlightens every man was coming in to the world.

And the Word become flash and dwelt among us.........

Again Jesus spoke to them, saying: I am the Light of the World". John 1: 1-4, 9, 14, 8: 12

This prologue is an overture in which the motifs—life, light, glory and truth recur over and over again through the Gospel. Reading it the impression left upon the reader's mind is something indefinite and vague; something very big and very real but indescribable. It is best understood by something more than reason and intelligence It is understood through feeling and will, by meditation and being.

The Word is the Creator, Life and Light. The Word became flesh and being found in human form humbled himself and became obedient unto death; The Word in human form is also a lamp and a light to our path. The Word, as light dispels darkness, illumines the path, leads the way on to the goal and glory.

As children of this light, every Christian ought to be a witness Sometimes our conscience bothers us that we are not witnessing as we ought to witness. We need a deeper understanding of what witnessing means Giving a witness is not something extraordinary. We are constantly witnessing to what we are and what we have experienced. Our concerns and the direction we are seeking to go is a part of our witness.

This has special reference to the Church and the Ecumenical Movement of recent years, especially as seen in Asia. Our divided condition is partly due to the historical ways in which the Gospel has come to us. But our continuance in these divisions, after we have come to see them as a hindrance to the Gospel can no longer be excused on historical grounds. The Ecumenical Movement has grown with great force in Asia because Christians have come to see that in Christ they really belong to each other as they belong to Him; and the common faith which unites us, and the same spirit which energizes us makes us one even if the structures of our Churches reflect more division than unity. Our witness to the unity which we have in Christ will be reflected by the sincerity and energy with which we seek to reassess the present conditions of our denominations and traditional barriers. These conditions may not be able to be changed radically overnight. But if we have experienced unity in Christ it will be reflected by our desire to remove obstructions to unity in our present fellowship. Our unconcern, or anxiety to preserve divisive walls, is also a witness; it is a witness to the fact that unity means little or nothing to us, because we ourselves have not been reconciled to God, and have not begun to share in the ministry of love and reconciliation.

Thus the question before us is as to what we are witnessing? Are we really witnessing for the power of Christ and the Gospel? Having participated in a new way of life after becoming a new creature through the power of God, we must naturally be involved in the new moment of God, reaching out into the world, to save people One cannot live ' in Christ" and not witness' for one is then filled with God's Holy spirit-witnessing is related to our ordinary life and to the deeper question of what we are and how we are related to God. "Stay in the City until you are clothed with power from on high" (Luke 24: 48-49) and "you shall be My witness to the end of the earth" (Act. 1:8) This shows the intimate connection between being and witnessing. Therefore, one cannot help witnessing to what one is and what one considers important. We need more meaningful retreats and meditation, more quiet waiting and significant worship These will bring simplicity, beauty, depth and clarity to our convictions, and quiet resolution to our actions and in our relationship with and service [illegible] others. Service for Christ is a witness to the power of the new life which sets life free in order to make it useful.

And as such, the life of the Church, the fellowship of the Ecumenical Movement, should not only give a witness but be a witness The message of the Christians, therefore, is that of love and reconciliation, putting an end to enmities and to divisions

And yet something more is needed if Christ is to succeed through us. There is only one authentic Gospel, once delivered to the Saints, eternal and unchangeable. But every country has its own language and the single univesal Gospel must be preached to the nations that they may hear it as at Pentecost.

"each .........in his own native tongue"

The Christian community is theologically not wholly equipped for this century with its pluralistic mankind. We must have a relevant as well as a universal theology for the nurture of Christians of both East and West. If not, the Church will stand isolated from the powerful movements of the renascent faiths of Asia and the World. The report of the East Asia Christian Conference held in Malaya in 1959 has this to say: "Our task is to present the claims of the Christian faith in the conviction of its universal validity for all times and its specific relevance for our times."

(To be continued)

*This is the sermon delivered at the opening service of the third Assembly [illegible] the World Council of Churches [illegible] Sunday Nov: 19. Rev U. Ba Hymin Secretary, Burma Baptist Churches Uni[illegible] having his residence at Rangoon.

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam